THE
# CHURCH WEEKLY

വാല്യം 23 | 1969 സെപ്റ്റംബർ 21 | ലക്കം 37

**THOUGHT FOR THE WEEK**

Politaness makes a man appear outwar dly as he should be within.

La Bruyere

**താളുകൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

### വരിസംഖ്യ

| | രൂ. | പൈ |
|---|---|---|
| ..വർഷത്തേക്കു് | 6 | |
| ..മാസത്തേക്കു് | 3 | |
| ..പ്രതി | | 13 |
| ..ന്ധ്യക്കു വെളിയിൽ | 10 | |

മാനേജർ,
..ചർച്ചവീക്കിലി. കോട്ടയം.

# കോളജദ്ധ്യാപകരുടെ പണിമുടക്കു്

അദ്ധ്യാപകജോലി ഒരു തൊഴിലാണെന്നും, ട്രേഡ്യൂണിയൻ വ്യവസ്ഥകളാണ് ആ തൊഴിലിന്റെ അഭിവൃദ്ധിയെയും സംരക്ഷണത്തെയും നയിക്കേണ്ടതെന്നുമുള്ള ഒരു ആശയം ഇപ്പോൾ അദ്ധ്യാപകരുടെയിടയിൽ അംഗീകൃതമായിക്കഴിഞ്ഞിട്ടുണ്ടു്. അങ്ങനെ ട്രേഡ്യൂണിയൻ വ്യവസ്ഥകളിൽ സംഘടിക്കുകയും അവകാശങ്ങൾക്കുവേണ്ടി സമരം ചെയ്യുകയും ചെയ്യുന്നില്ലെങ്കിൽ പിന്നെ എന്താണു തങ്ങളുടെ രക്ഷാമാർഗ്ഗമെന്നു ചോദിക്കുന്നവരാണധികം അദ്ധ്യാപകരും. അങ്ങനെയുള്ള ഒരു ചിന്താഗതിക്കു് അദ്ധ്യാപകരുടെയിടയിൽ പ്രാബല്യം സിദ്ധിച്ചിരിക്കുന്ന ഈ ഘട്ടത്തിൽ കേരളത്തിലെ എഴുപതിൽപരം കോളജുകൾ പല ആഴ്ചകളിൽ അടച്ചുപൂട്ടിക്കിടന്ന വേദനാജനകമായ സംഭവത്തിനു് അദ്ധ്യാപകർ ഒരുവിധത്തിലും കാരണക്കാരല്ലെന്നു് അവർ വാദിക്കുമായിരിക്കും. എന്നാൽ നിഷ്പക്ഷമായും സത്യസന്ധമായും അവർ ചിന്തിക്കുമെങ്കിൽ ചില ചോദ്യങ്ങൾക്കു് ഉത്തരം നൽകാൻ അവർ വിഷമിക്കും.

ആ ചോദ്യങ്ങൾ ഇവയാണു്: കൊല്ലം ഫാത്തിമാ കോളജിന്റെ മാനേജുമെന്റ് എത്ര അക്രമപരവും കുററകരവുമായ ഒരു നടപടി സ്വീകരിച്ചാൽത്തന്നെയും കേരളത്തിലെ മുഴുവൻ കോളജുകളെയും സ്തംഭനാവസ്ഥയിൽ എത്തിച്ചതിനു എന്തു നീതീകരണമാണുള്ളതു്? മൂന്നു് അദ്ധ്യാപകരെ അനീതിപരമായിട്ടാണു് പിരിച്ചുവിട്ടതെങ്കിൽ അതിന്റെ പരിഹാരാർത്ഥം ആ അദ്ധ്യാപകർക്കും അവർ ഉൾപ്പെട്ടിരിക്കുന്ന സംഘടനയ്ക്കും പണിമുടക്കല്ലാതെ മററെന്തെങ്കിലും പോംവഴികൾ തേടാൻ കഴിയുകയില്ലേ. സർവകലാശാലയ്ക്കും ഗവർമെന്റിനും, മാനേജ്മെന്റിന്റെ തെററു തിരുത്താൻ പണിമുടക്കുണ്ടായെങ്കിലേ പ്രവർത്തിക്കുവാൻ കഴിയുകയുള്ളോ? മാനേജ്മെന്റിന്റെ ഭാഗത്തു ചില ന്യായങ്ങൾ ഉള്ളതുകൊണ്ടല്ലേ ഇത്തരം സമ്മർദ്ദനയംകൊണ്ടു് ലക്ഷ്യം നേടാൻ പ്രേരിപ്പിക്കപ്പെടുന്നതെന്നുള്ള സംശയത്തിനു് എന്താണു് സമാധാനം. ഒരു കോളജിലെ തെററിനു സംസ്ഥാനത്തെ എല്ലാ വിദ്യാർത്ഥികളുടെയും ഭാവി പണയപ്പെടുത്താൻ സന്നദ്ധമായ അദ്ധ്യാപകസംഘടന വളരെ ഉത്തരവാദിത്വപൂർവമാണോ പ്രവർത്തിച്ചതു്? വിദ്യാർത്ഥികളെയും ഈ സമരവിജയത്തിനു കരുക്കളാക്കിയതു് അദ്ധ്യാപകർ സാധൂകരിക്കുന്നുണ്ടോ? കൊല്ലം നഗരത്തിൽ ഈ സമരത്തോടനുബന്ധിച്ചുണ്ടായ കലാപങ്ങൾക്കുത്തരവാദിത്വം അദ്ധ്യാപകർ അല്ലേ വഹിക്കേണ്ടതു്. പള്ളികൾ നശിപ്പിക്കാനും അൾത്താരകൾ തല്ലിത്തകർക്കാനും അദ്ധ്യാപകർ ആഗ്രഹിക്കുകയോ ആവശ്യപ്പെടുകയോ ചെയ്തുവെന്നു് ആരും പറയുകയില്ല. എന്നാൽ ഈദൃശസമരങ്ങളുടെ ഫലമായി അക്രമങ്ങളും കലാപങ്ങളും ഉണ്ടാകുമെന്നറിഞ്ഞുകൂടാതെയാണോ ഈ സംരംഭത്തിൽ ഏർപ്പെട്ടതു്? ഉണ്ടാകുമെന്നറിഞ്ഞിരുന്നെങ്കിൽ അവയെ തടയാനുള്ള മാർഗ്ഗങ്ങൾ അദ്ധ്യാപകസംഘടനപോലെയുള്ള ഒരു സമുന്നത സംഘടന കാലേക്കൂട്ടി സ്വീകരിക്കേണ്ടതായിരുന്നില്ലേ?

ഇങ്ങനെ അനേകം ചോദ്യങ്ങൾ ദുഃഖകരമായ ഈ സമരംസംബന്ധിച്ചു മനസ്സിൽഉദിക്കാം. അദ്ധ്യാപകരോടു് അനീതി ചെയ്തതിനെക്കുറിച്ചു യാതൊരു എതിർപ്പോ അതിനു പരിഹാരമുണ്ടായിക്കാണണമെന്നുള്ള ആഗ്രഹമോ ഇല്ലാഞ്ഞിട്ടല്ല ഈ ചോദ്യങ്ങൾ ചോദിക്കുന്നതു്. ഏതു കുററത്തിനും അതുചെയ്ത ആളെ ശിക്ഷിക്കുന്നതു മനസ്സിലാക്കാം. എന്നാൽ ഒരു മാനേജ്മെന്റിന്റെ കുററത്തിനു് ആയിരക്കണക്കിനു വിദ്യാർത്ഥികളെയും അവരുടെ രക്ഷാകർത്താക്കളെയും ശിക്ഷിക്കണമെന്നു നിശ്ചയിക്കുന്നതു് നിർദ്ദയമെന്നല്ല അനർഹവും അതിക്രൂരവുമായ ഒരു നടപടിയാണു്. കൊല്ലത്തെ ഒരു മാനേജ്മെന്റിന്റെ തെററിനു കോഴഞ്ചേരിയിലെ വിദ്യാർത്ഥികളും അവരുടെ രക്ഷാകർത്താക്കളും പിഴയൊടുക്കേണ്ടിവരുന്ന സ്ഥിതി ഇരുപതാംനൂററാണ്ടിലെ ഒരു വിചിത്രനിയമവും നീതിയുമാണു്.

മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി കോളജ്മാനേജ്മെന്റുകൾ എന്തു് അനീതി കാണിച്ചാലും അതിനെ നീതീകരിക്കാൻ ഒരുമ്പെടുന്ന ഒരു ദേഹമ

# വർഗ്ഗീയതയ്ക്കെതിരായി സഭകളുടെ മുന്നേററ

എം. എം. തോമസ്

(ചെയർമാൻ, സെൻട്രൽകമ്മിററി, സഭകളുടെ അഖില ലോകകൗൺസിൽ)

സഭകളുടെ അഖിലലോക കൗൺസിലിൻെറ ഉപ്സാലാ അസ്സംബ്ളിയിൽ വച്ച് 1968—ൽ തെരഞ്ഞെടുക്കപ്പെട്ട സെൻട്രൽകമ്മിററിയുടെ ആദ്യത്തെ സമ്പൂർണ്ണസമ്മേളനം 1969 ഓഗസ്റ്റ് 12 മുതൽ 23 വരെ. കാൻറർബറിയിൽ (ഇംഗ്ളണ്ടു്) നടന്നു. കമ്മിററിയോഗങ്ങളിലെ ചർച്ചകളിൽ സുപ്രധാനസ്ഥാനം അപഹരിച്ച ഒരു വിഷയത്തെപ്പററി മാത്രമാണ് ഈ കുറിപ്പിൽ ഞാൻ എഴുതാനുദ്ദേശിക്കുന്നതു്. ''വർഗ്ഗീയതയെ പരാജയപ്പെടുത്താൻ ഒരു എക്യുമെനിക്കൽ പരിപാടി,,യെന്നതായിരുന്നു ആ വിഷയം. അംഗസഭകൾക്കുള്ള കത്തിൽ സെൻട്രൽകമ്മിററി ഇപ്രകാരം എഴുതി:

''ഉപ്സാലാ സമ്മേളനത്തിനു ശേഷം സുശക്തമാക്കപ്പെട്ട ഒരു പോരാട്ടം വർഗ്ഗീയതക്കെതിരായിട്ടുള്ളതാണ്. 1969 മേയ്മാസത്തിൽ ലണ്ടനിൽ വച്ച് ഒരു അന്താരാഷ്ട്ര കൺസൽറേഷൻ നടക്കുകയുണ്ടായി. ഊർജ്ജിതമായ പ്രചരണം ആവശ്യമാണെന്നു് ഉപ്സാലാ അസംബ്ളി തീരുമാനിച്ചിരുന്നതു സംബന്ധിച്ച് ആദ്യനടപടിയായിരുന്നു അതു്. വർഗ്ഗീയമായ അനീതിയെപ്പററി അക്ഷമരായി ലോകത്തിൻെറ നാനാഭാഗങ്ങളിലുള്ള അനേകമനേകം ആളുകളുടെ ആഹ്വാനവും, വർഗ്ഗീയമായ അസ്വസ്ഥത കുത്തിപ്പൊക്കുന്നതിനു ദൃഢനിശ്ചയം ചെയ്തിട്ടുള്ള മനുഷ്യരുടെ മുൻവിധികളും തെററിദ്ധാരണകളും കൺസൽറേഷനിലും അതേത്തുടർന്നു നടന്ന പൊതുയോഗത്തിലും മുഴങ്ങിക്കേൾക്കായി. ഈദൃശമായ അനുഭവങ്ങൾ ചർച്ചകൾക്ക് ഒരു പുതിയ തിടുക്കബോധം പ്രദാനം ചെയ്തു. ആഴമേറിയ ധാരണയ്ക്കും പുതുതായ സമർപ്പണത്തിനും പ്രവർത്തനത്തിനുമുള്ള ആവശ്യകത ഞങ്ങൾക്കു ബോദ്ധ്യമായി. കാൻറർബറിയിൽവച്ച്, വർഗ്ഗീയതയെ ചെറുക്കാൻ ഒരു പഞ്ചവൽസര എക്യുമെനിക്കൽ പദ്ധതി ഞങ്ങൾ ആവിഷ്ക്കരിച്ചു. വിഭവങ്ങൾ കൂടുതൽ നീതിപൂർവമായ വിധത്തിൽ പുനർവിതരണം ചെയ്യുന്നതിനും, സമൂഹത്തിൻെറ സമൂല പുനർനിർമ്മിതിയിൽ സാമ്പത്തികശക്തി പകർന്നുകൊടുക്കുന്നതിനും വേണ്ടി പ്രവർത്തിക്കാൻ ഞങ്ങൾ ദൃഢനിശ്ചയം ചെയ്തു. ഈ പോരാട്ടത്തിനു നാം പ്രതിജ്ഞാബദ്ധരാണെന്നതിൻെറയും, അതിൽ ഏർപ്പെട്ടിരിക്കുന്ന ആളുകളോടുള്ള സൗഹാർദ്ദത്തിൻെറയും സൂചകമായി ഒരു പ്രത്യേക ഫണ്ടു രൂപവൽകരിക്കാൻ നാം തീരുമാനിച്ചു. നമ്മുടെ റിസർവ്വഫണ്ടിൽനിന്നു രണ്ടുലക്ഷം രൂപ ട്രാൻസ്ഫർ ചെയ്യുന്നതിനും തീരുമാനിച്ചിട്ടുണ്ട്. വർഗ്ഗീയമായ നീതിക്കുവേണ്ടി സമരം ചെയ്യുന്ന മർദ്ദിതഗ്രൂപ്പുകളെ സഹായിക്കുക, വർഗ്ഗീയമായ അനീതിമൂലം ക്ലേശിക്കുന്നവരെ സഹായിക്കുക എന്നീ ലക്ഷ്യങ്ങളോടുകൂടി പ്രവർത്തിക്കുന്ന സംഘടനകൾക്ക് എക്സിക്യൂട്ടീവുകമ്മിററി ഈ പ്രത്യേകഫണ്ടിൽനിന്നു ധനസഹായം നൽകുന്നതാണ്.,,

സഭകൾക്കുള്ള കത്തിലെ ഈ ഖണ്ഡിക ഞാൻ പൂർണ്ണമായി ഉദ്ധരിക്കുന്നതു്, സെൻട്രൽകമ്മിററിയുടെ തീരുമാനത്തിൻെറ സാരാംശവും അതിൻെറ പശ്ചാത്തലവും വ്യക്തമാക്കുന്നതിനുവേണ്ടിയാണ്. പ്രധാനമായി ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നതു വെള്ളക്കാരുടെ വർഗ്ഗീയതയിലാണ്.—യുണൈററഡ് സ്റ്റേററ്സിലും ബ്രിട്ടനിലും ദക്ഷിണാഫ്റിക്കയിലും വർഗ്ഗീയതക്കെതിരായി നടക്കുന്ന സമരം, സാമൂഹ്യനീതിക്കും ലോകസമൂഹത്തിനുംവേണ്ടിയുള്ള പോരാട്ടത്തിൻെറ അവിഭാജ്യഘടകമായിക്കഴിഞ്ഞിട്ടുണ്ട്. കറുത്ത അമേരിക്കയുടെയും കറുത്ത ആഫ്റിക്കയുടെയും സ്വയം ഉണർന്നെഴുന്നേൽപ്പിനോടുകൂടി,—വർഗ്ഗീയപ്രശ്നത്തെ സഭകൾ പുതുതായി അഭിമുഖീകരിക്കാൻ തുടങ്ങിയതോടുകൂടി—ഈ പോരാട്ടത്തിനു് ഒരു പുതിയ പ്രാധാന്യം സംസിദ്ധമായിട്ടുണ്ട്. എക്യുമെനിക്കൽ മാർഗ്ഗനിർദ്ദേശവും പ്രവർത്തനവും അതിനാവശ്യമായിരിക്കുന്നു. ഇതു് എക്യുമെനിക്കൽപ്രസ്ഥാനത്തിൻെറ ആത്മാർത്ഥമായ ഔൽസുക്യത്തിനു വിധേയമാകേണ്ട പ്രശ്നമാണോ എന്നതിനെപ്പററി സെൻട്രൽകമ്മിററിയിൽ യാതൊരു അഭിപ്രായവ്യത്യാസവുമുണ്ടായില്ല. എല്ലാവരും പൊതുവേ ഏകാഭിപ്രായക്കാരായിരുന്നു. പക്ഷേ, പോരാട്ടത്തിൻെറ പ്രത്യയശാസ്ത്രം സംബന്ധിച്ചാണു ചർച്ചകൾ നടന്നതു്. നീതിക്കുവേണ്ടിയുള്ള ഏതൊരു പ്രസ്ഥാനവും അധികാരരാഷ്ട്രതന്ത്രത്തിൻെറയും അതിൻേറതായ പ്രത്യയശാസ്ത്രംകൊണ്ടുള്ള ന്യായീകരണത്തിൻെറയും പ്രസ്ഥാനമാണ്., ''കറുത്തവരുടെ ശക്തി,, എന്ന പ്രസ്ഥാനം അതിൻേറതായ ചലനാത്മക പ്രത്യയശാസ്ത്രം ആവിഷ്ക്കരിച്ചിരിക്കുന്നതു സ്വാഭാവികം മാത്രമാണ്. സാമൂഹ്യബോധമുള്ള വെളുത്ത അമേരിക്കക്കാർ അതിനു പിന്തുണ നൽകുന്നുണ്ട്.

പ്രത്യയശാസ്ത്രപരമായ മററു സ്ഥിതിഗതികളിലെന്നപോലെ ഇവിടെയും വെള്ളക്കാരും കറുത്ത വർഗ്ഗക്കാരും തമ്മിലുള്ള സംഘട്ടനം ആധുനികലോകചരിത്രത്തിലേക്ക് ആത്യന്തികമായ കവാടമായി ഉപയോഗിക്കാനുള്ള പ്രവണ

ല്ല. അദ്ധ്യാപകരുടെയും, മററു തൊഴിലിൽ ഏർപ്പെട്ടിരിക്കുന്നവരുടെയും അഭിവൃദ്ധിയിൽ അതീവതാല്പര്യമുള്ള ആ തിരുമേനി പല വർഷങ്ങൾ ഒരു അദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അദ്ധ്യാപകരുടെ പ്രശ്നങ്ങളെക്കുറിച്ച് അറിവോ അവരോടു സഹതാപമോ ഇല്ലാതെ തിരുമേനി സംസാരിക്കുമെന്നു സ്വപ്നം കാണുവാൻപോലും സാദ്ധ്യമല്ല. പണിമുടക്കിയ കോളജദ്ധ്യാപകരുടെ മുമ്പിൽ തിരുമേനി വച്ച അഭ്യർത്ഥന ഞങ്ങൾ ഉന്നയിച്ച ചോദ്യങ്ങൾ ചോദിച്ചുകൊണ്ടായിരുന്നു.

മാനേജ്മെൻറുകൾ വളരെ നീതിപൂർവം പ്രവർത്തിക്കേണ്ടതിൻെറ അത്യാവശ്യകത ഞങ്ങൾ ഈ അവസരത്തിൽ ഊന്നിപ്പറയുന്നു. പ്രത്യക്ഷമായ ഒരനീതി ചെയ്യാൻ ഒരു മാനേജ്മെൻറും തുനിയരുതു്. അതുവളരെ കടന്നാലോചിച്ച് വിദ്യാർത്ഥികളെയും അവരുടെ ക്ഷേമത്തെയും കരുതി പ്രവർത്തിക്കുവാൻ അദ്ധ്യാപകസംഘടനയ്ക്കു സാധിച്ചു എന്നു വരുന്നതല്ല. ഫാത്തിമാ കോളജ് സമരം അതു തെളിയിച്ചു. ആ നിലയ്ക്കു് ഞങ്ങൾ മാനേജ്മെൻറുകളോടഭ്യർത്ഥിക്കുന്നതു് അവർ ബുദ്ധിമുട്ടി നടത്തുന്ന കോളജുകളെ പ്രയോജനരഹിതമാക്കിത്തീർക്കുന്ന വിധത്തിൽ ഒരു അന്യായവും അവർ പ്രവർത്തിക്കരുതെന്നാണ്. അദ്ധ്യാപകർ ഒരതിരുവരെയേ പോകൂ യെന്നും മററും വിശ്വസിച്ച് അവർ മന:പൂർവമായോ അല്ലാതെയോ തെററുകൾ വരുത്താതിരിക്കാൻ സൂക്ഷിക്കത്തന്നെ വേണം. ഫാത്തിമാകോളജ് ഭാരവാഹികൾ പ്രവർത്തിച്ച തെററ് എന്താണെന്നും അദ്ധ്യാപകരെ പിരിച്ചുവിട്ടതു നീതിരഹിതമാണോയെന്നും മനസ്സിലാക്കിക്കൊണ്ടല്ല ഞങ്ങൾ പറയുന്നതു്. നീതിപൂർവമായി പ്രവർത്തിച്ചാൽപോലും ഇങ്ങനെയൊക്കെ സംഭവിക്കുന്ന ഒരു കാലത്താണ് നാം ജീവിക്കുന്നതെന്നോർക്കണം. അപ്പോൾ നീതിരഹിതമാണെങ്കിൽ അതിൻെറ ഫലം പറയാനുണ്ടോ?

അദ്ധ്യാപനം ഒരു ട്രേഡ്യൂണിയൻ കാഴ്ചപ്പാടിൽമാത്രം കാണുന്ന ഒരു വ്യവസ്ഥിതിയിൽ നിന്നു നമ്മുടെ അദ്ധ്യാപകർ രക്ഷപ്പെടേണ്ടതു് അവർക്കും രാജ്യത്തിനും ആവശ്യമാണ്. പണ്ടത്തെ ഗുരുധർമ്മങ്ങൾ മുഴുവനായി അവർ അനുകരിച്ചില്ലെങ്കിലും കുറെയെല്ലാം അവർ അതു നിലനിർത്തുന്നതു് അവരുടെ കൃത്യനിർവഹണത്തിൻെറ മേന്മയ്ക്കും അവരുടെ സംതൃപ്തിക്കും അവർ ചെയ്യുന്ന സേവനത്തിൻെറ സൽഫലങ്ങൾക്കും സഹായിക്കുമെന്നു് അവർ കരുതേണ്ടതാണ്. ഫാത്തിമാകോളജ് സമരം സംബന്ധിച്ച് അവരെ പ്രശംസിക്കാൻ പ്രയാസമുണ്ട്. പക്ഷേ അതിൻെറ പാഠങ്ങൾ അവർ പഠിക്കുമെങ്കിൽ അവർക്കും രാജ്യത്തിനും നല്ലതാണ്.

# ക്രിസ്ത്യാനികളുടെ ചുമതല

പി. ഏ. ഉമ്മൻ

ലോകചരിത്രത്തിലെ പരമദയനീയമായ ഒരു അധ:പതനഘട്ടത്തിലാണ് നാം ജീവിക്കുന്നതെന്ന് പല ചിന്തകന്മാരും അഭിപ്രായപ്പെട്ടിരിക്കുന്നു. അടുത്ത കാലത്ത് പത്രങ്ങളിൽ വന്ന ചില വാർത്താശകലങ്ങളും ഈ അഭിപ്രായത്തെ സാധൂകരിക്കുന്നവയാണ്. ജാവാദ്വീപസമൂഹങ്ങളിൽ എസ്റ്റേറ്റ് കാവലിന് പരിശീലനം ലഭിച്ച വന്യമൃഗങ്ങളെ നിയോഗിച്ചിരിക്കുന്നു എന്ന് വാർത്ത കണ്ടു. ഇതിന്റെ പ്രയോജനം മൃഗങ്ങൾ മോഷ്ടിക്കയില്ല എന്നുള്ളതാണത്രെ. ഇംഗ്ളണ്ടിലെ ഒരു സർവകലാശാലയിൽ റെക്ടറായിരുന്ന ലോകപ്രസിദ്ധനായ മഗ്ഗറിഡ്ജ് ഗർഭനിരോധനസാധനങ്ങൾ സർവകലാശാലയിലെ ആരോഗ്യകേന്ദ്രത്തിൽനിന്നു നൽകണമെന്നുള്ള വിദ്യാർത്ഥികളുടെ ആവശ്യത്തെ തുടർന്ന് റെക്ടർസ്ഥാനം രാജിവച്ചു. ചെക്കോസ്ളാവാക്കിയായിലെ ടൂറിസ്റ്റുകളെ ആകർഷിക്കുന്നതിന് ചെയ്തിട്ടുള്ള പരസ്യത്തിൽ, ഒരു നിശ്ചിത തുകയ്ക്ക് യാത്രയും, ഭക്ഷണവും ഗർഭം അലസിക്കലും സാധിക്കുമെന്നു കാണുന്നു. ഗർഭഛിദ്രനിയമം ഇംഗ്ളണ്ടിൽ ഉദാരമാക്കിയതിനെത്തുടർന്ന് അങ്ങോട്ടു യുവതികളുടെ ഒരു പ്രവാഹംതന്നെ ഉണ്ടായിരിക്കുന്നതായി വാർത്തയുണ്ട്. മായംചേരാത്ത ഭക്ഷണസാധനങ്ങൾ ലഭ്യമല്ലാത്ത സ്ഥിതി വന്നുചേർന്നിരിക്കുന്നു. ഭരണമണ്ഡലത്തിലും പൊതുജീവിതത്തിലും അഴിമതി സർവസാധാരണമായിരിക്കുന്നു. കോഴ കൊടുത്ത് കാര്യം നേടുന്നതിൽ യാതൊരപാകതയും അഭ്യസ്തവിദ്യർപോലും കാണുന്നില്ല. ലോകം ഈ സ്ഥിതിയിലേക്ക് വഴുതിപ്പോയതിന് സഭയും ഉത്തരവാദിയല്ലേ. ഭൗതികവാദം ആരംഭിച്ചതും ശക്തി പ്രാപിച്ചതും ക്രൈസ്തവരാജ്യങ്ങളിലാണല്ലോ. യേശുക്രിസ്തു ഉപദേശിച്ച സാമൂഹ്യനീതിയുടെ ഒരംശമെങ്കിലും നടപ്പിൽ വരുത്താൻ സാധിച്ചിരുന്നെങ്കിൽ റഷ്യയിൽ സഭ പരാജയപ്പെടുകയും കമ്യൂണിസം പ്രബലപ്പെടുകയും ചെയ്യുകയില്ലായിരുന്നു. ക്രൈസ്തവതത്വങ്ങൾ സഭകൾക്ക് പലപ്പോഴും വിമ്മിട്ടം ഉളവാക്കുന്നതായി അനുഭവപ്പെടുന്നു എന്ന് അടുത്തകാലത്ത് ഇംഗ്ളണ്ടിലെ ഒരു ബിഷപ്പ് പ്രസ്താവിക്കുകയുണ്ടായി. ആദർശഭ്രാന്തന്മാരായ യുവാക്കളെ ആകർഷിക്കാൻ ഇത്തരത്തിലുള്ള സഭകൾക്ക് സാദ്ധ്യമല്ല. ദൈവാലയങ്ങളിൽ ആരാധനകൾ നടക്കുന്നില്ലേ, കൂദാശകൾ അനുഭവിക്കാൻ സൗകര്യമില്ലേ, ഇതിൽ കൂടുതൽ എന്താണ് സഭാംഗങ്ങൾക്ക് വേണ്ടതെന്ന് ചിന്തിക്കുന്ന ചിലയാളുകളുണ്ട്. സഭയുടെ പേരിൽ നടക്കുന്ന തത്വരഹിതമായ നടപടികളും, സഭാസ്ഥാപനങ്ങളുടെ ദുർഭരണവും സഭയിൽനിന്ന് ആളുകളെ അകറ്റാൻ പര്യാപ്തമാണെന്ന് പറയാതിരിക്കാൻ നിവർത്തിയില്ല.

ഈ പരിതസ്ഥിതിയിൽ ക്രിസ്ത്യാനികളുടെ ചുമതലയെന്താണെന്ന് നാം സഗൗരവം ചിന്തിക്കേണ്ടതാണ്. ക്രൈസ്തവതത്വങ്ങളുടെ വിശദീകരണമോ പുതിയ വ്യാഖ്യാനമോ അല്ല ഇന്നത്തെ ആവശ്യം. ക്രിസ്തീയ അനുഭവത്തിന്റെ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഒരു പുന:സ്ഥിരീകരണമാണ് ഇന്നത്തെ ആവശ്യം. മതത്തിന് ജീവിതത്തിലെ സകല വ്യാപാരങ്ങളുമായി അഭേദ്യവും സജീവവുമായ ബന്ധം ഉണ്ടായിരിക്കണം. ഇംഗ്ളീഷുകാർ ആഴ്ചയിൽ ആറു ദിവസം ബാങ്ക് ഓഫ് ഇംഗ്ളണ്ടിലും ഒരു ദിവസം ചർച്ച് ഓഫ് ഇംഗ്ളണ്ടിലും ആരാധിക്കുന്നുയെന്ന് ഒരു സരസൻ പറഞ്ഞിട്ടുണ്ട്. ഇന്നത്തെ മിക്ക ക്രിസ്ത്യാനികളുടെയും ജീവിതത്തെക്കുറിച്ചുള്ള ശരിയായ ഒരു വിവരണമല്ലേ ഇതെന്ന് നാം ചിന്തിക്കേണ്ടതാണ്. മറ്റു രംഗങ്ങളിൽ അധാർമ്മികമായും തത്വരഹിതമായും പെരുമാറുന്നവർ സഭയുടെ ഉപരിമണ്ഡലങ്ങളിൽ വിഹരിക്കുന്നത് സഭയെ അവഹേളനാപാത്രമാക്കുന്നു. ഉന്നതസ്ഥാനങ്ങളിൽ ഇരുന്ന് അയോഗ്യമായി പെരുമാറുന്നവർ ക്രിസ്തുനാമത്തെ നിന്ദിക്കുകയല്ലേ ചെയ്യുന്നത്. ഒരു ആത്മപരിശോധനയ്ക്കുള്ള സമയം സമാഗതമായിരിക്കുന്നു. ഇന്നത്തെ രീതിയിൽ വളരെക്കാലം സഭയ്ക്ക് മുന്നോട്ടു പോകാൻ സാദ്ധ്യമല്ല. ആദിമക്രൈസ്തവസഭ പ്രദർശിപ്പിച്ചിരുന്ന ക്രിസ്തീയ അനുഭവത്തിന്റെ യാഥാർത്ഥ്യത്തെ ലോകത്തിന് കാണിച്ചുകൊടുക്കത്തക്കവണ്ണം സഭയിൽ ഒരു ഉണർവ്വ് ഉണ്ടാകേണ്ടിയിരിക്കുന്നു.

---

യാണ് കാണുന്നത്. ഗണ്യമായ അളവിൽ വാസ്തവമാണിത്. പക്ഷേ, അതു മുഴുവൻ വാസ്തവമല്ല. 'സെൻട്രൽകമ്മിറ്റിയിലെ ചർച്ചകൾ, കറുത്തവരുടെ ഈ പ്രത്യയശാസ്ത്രത്തെ ഒരു പരിധിവരെ ആപേക്ഷികമായി പരിഗണിക്കാനുള്ള ശ്രമമായിരുന്നു., മറ്റു സ്ഥിതിഗതികളിൽ ആളുകൾ കൂടുതൽ അടിസ്ഥാനപരമായി കരുതുന്ന സാമൂഹ്യനീതിയും ലോകസമൂഹവും സംബന്ധിച്ച മറ്റു പ്രത്യയശാസ്ത്രങ്ങൾ ഒഴിച്ചുനിറുത്താതിരിക്കുകയായിരുന്നു ഇതിന്റെ ഉദ്ദേശ്യം. ഉദാഹരണത്തിന്, സാമൂഹ്യവികസനത്തിനും നീതിക്കും വേണ്ടിയുള്ള പോരാട്ടത്തെ ലോകസമൂഹം സംബന്ധിച്ചിടത്തോളം കൂടുതൽ മൗലികമാണെന്നു പരിഗണിക്കുന്ന പ്രത്യയശാസ്ത്രമുണ്ട്. പുതുതായി സ്വാതന്ത്ര്യം പ്രാപിച്ച മിക്ക രാജ്യങ്ങളിലും, പുതിയ സമൂഹത്തിനുവേണ്ടിയുള്ള സമരം, വെള്ളക്കാരുടെയല്ല, പരമ്പരാഗതസമൂഹത്തിലെ മർദ്ദതരായ ഫ്യൂഡൽ ഗ്രൂപ്പുകൾക്കെതിരായ സമരമാണ്. മറ്റൊരുദാഹരണം ഇന്ത്യയിലെ ജാത്യവ്യവസ്ഥയാണ്. എക്യുമെനിക്കൽ പരിപാടി സംബന്ധിച്ചിടത്തോളം, ഈ വിഭിന്ന പ്രത്യയശാസ്ത്രസ്ഥിതിഗതികൾക്കെല്ലാം സ്ഥലമനുവദിച്ചേ മതിയാവൂ. ആധുനികചരിത്രത്തിൽ കറുത്ത അമേരിക്കയുടെ ചരിത്രപരമായ ദൗത്യം അംഗീകരിക്കുന്നതോടൊപ്പം, അതിന്റെ ദൂഷ്യവശങ്ങളെ തിരുത്തുന്നതിനുള്ള കടമ എക്യുമെനിക്കൽ പ്രസ്ഥാനത്തിനുണ്ട്. എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ക്രിസ്തീയവിളിയിൽ അന്തർലീനമാണിത്.

പ്രബലപ്പെട്ടുകൊണ്ടിരിക്കുന്ന വർഗ്ഗീയതയ്ക്കെതിരായ സമരം, ആഴമേറിയ ധാരണയ്ക്കും പുതുതായ സമർപ്പണത്തിനും വിലയേറിയ രക്ഷണ്യപ്രവർത്തനത്തിനുമുള്ള വെല്ലുവിളിയോടുകൂടി സഭകളെ അഭിമുഖീകരിക്കുന്നതായി സെൻട്രൽ കമ്മിറ്റി കാണുന്നു. വർഗ്ഗീയത ഒരു ലോകപ്രശ്നമാണെന്നും പല രൂപങ്ങളിൽ അതു പ്രത്യക്ഷപ്പെട്ടേക്കുമെന്നും കമ്മിറ്റി മനസ്സിലാക്കുന്നു. എന്നിരിക്കിലും, വെള്ളക്കാരുടെ വർഗ്ഗമേധാവിത്വം സംബന്ധിച്ച ശ്രദ്ധ കേന്ദ്രീകരിക്കുന്നതു ന്യായീകരിക്കാവുന്നതാണ്: കമ്മിറ്റി ഇപ്രകാരം പറയുന്നു: "കഴിഞ്ഞ നാനൂറു വർഷങ്ങളിലെ ചരിത്രപരവും സാമ്പത്തികവുമായ പുരോഗതിയുടെ ഫലമായി വെള്ളക്കാരായ ജനങ്ങളുടെ കൈകളിൽ വമ്പിച്ച ധനവും അധികാരവും കുന്നുകൂട്ടുവാൻ ഇടയായിട്ടുണ്ട്. ലോകത്തിന്റെ വിവിധഭാഗങ്ങളിൽ വിവിധരൂപങ്ങളിൽ പ്രത്യക്ഷപ്പെടുന്ന വെള്ളമേധാവിത്വത്തിൽ ശ്രദ്ധപതിപ്പിക്കുവാൻ നിർദ്ദേശിക്കുന്നതിനു കാരണമതാണ്" എല്ലാവിധ വർഗ്ഗീയതയ്ക്കുമെതിരായ സമരം ലോകസമൂഹത്തിനും ലോകവികസനത്തിനും വേണ്ടിയുള്ള സമരങ്ങളുടെ പശ്ചാത്തലത്തിൽ ദർശിക്കണമെന്നും സെൻട്രൽകമ്മിറ്റി ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

ഒരു എക്യുമെനിക്കൽ പരിപാടി ഉദ്ഘാടനം ചെയ്യു[...]തു് ഒരു കാര്യം. അതു നടപ്പിലാക്കുക കുറേക്കൂടി ശ്രമസാ[...]്യമാണ്. വർഗ്ഗീയനീതിക്കു വേണ്ടിയുള്ള മനുഷ്യരാശിയുടെ [...]ളി ശ്രവിച്ചു സഭകൾ ഉണർന്നെഴുന്നേൽക്കുമോ എന്നതി[...] ആശ്രയിച്ചാണ് അതിരിക്കുന്നത്. ആ വിളി, യേശു[...]സ്തുവിലുള്ള പുതിയ മനുഷ്യത്വത്തിന്റെ സുവിശേഷവു[...] ഗാഢമായി ബന്ധപ്പെട്ടിരിക്കുന്നുവെന്ന ബോധം സഭ[...]ക്കുണ്ടോ എന്നതിനെക്കൂടി ആശ്രയിച്ചിരിക്കും അത്.

# വേദവായനക്കുറിപ്പുകൾ

## തിങ്കൾ (സെപ്തംബർ 22)

മത്തായി 21: 23–32.

യോഹന്നാൻ സ്നാപകൻ പ്രധാനമായി രണ്ടു തരക്കാരോടാണു പ്രസംഗിച്ചതു്. ഒന്നാമത്തെ കൂട്ടർ യഹൂദമതപ്രമാണികളായ പരീശന്മാർ. അവർ മതത്തിൻെറ ആചാരാനുഷ്ഠാനങ്ങളെ അക്ഷരംപ്രതി പാലിക്കാൻ ശ്രമിച്ചിരുന്നവരാണു്. മറെറാരു കൂട്ടർ 'പാപികൾ' എന്നു താറടിക്കപ്പെട്ടിരുന്നവരും മതത്തോടു വലിയ കൂറു പുലർത്താതെ അല്പം അകന്നുനിന്നവരുമാണു്. യോഹന്നാൻെറ പ്രസംഗം ആദ്യത്തെ കൂട്ടരെ അധികം ആകർഷിച്ചില്ല. എന്നാൽ 'ചുങ്കക്കാരും പാപികളും' അവൻെറ പ്രസംഗം കേട്ടു മാനസാന്തരസ്നാനം സ്വീകരിച്ചു. ഈ രണ്ടു കൂട്ടരെയും ഉദ്ദേശിച്ചാണു കർത്താവു രണ്ടു പുത്രന്മാരുടെ ഉപമ പറഞ്ഞതു്. യഹൂദപ്രമാണികൾക്കു് ആത്മാർത്ഥത ഇല്ലായിരുന്നു. അവർ മതത്തോടു കൂറു പുലർത്തിയെങ്കിലും അതു് ആത്മാർത്ഥതയില്ലാത്ത ബാഹ്യമായ ഒരു താല്പര്യം മാത്രമായിരുന്നു. മുന്തിരിത്തോട്ടത്തിൽ വേലയ്ക്കു പോകാമെന്നു സമ്മതിച്ചെങ്കിലും പോകാതിരുന്ന പുത്രനു തുല്യരാണു് അവർ. സഭയിൽ ബാഹ്യമായ അംഗത്വം പാലിക്കുന്ന പലരുടെയും സ്ഥിതി ഇതല്ലേ? അവർ ചില ആചാരങ്ങൾ നിറവേററുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ ദൈവത്തിൻെറ കല്പനകളെ അനുസരിക്കുന്നില്ല. ചുങ്കക്കാരും പാപികളും മറേറ പുത്രനെ പോലെയാണു്. അവർ ആദ്യം വിസമ്മതിച്ചെങ്കിലും പിന്നീടു് അനുതപിച്ചു പിതാവിൻെറ ആജ്ഞ അനുസരിച്ചു. മതസംബന്ധമായ കാര്യങ്ങളിൽ ആത്മാർത്ഥതയും അനുസരണവുമാണു് കാര്യമായിട്ടുള്ളതു്.

## ചൊവ്വ (സെപ്ററംബർ 23)

മത്തായി 21:33–46.

യേശുവിൻെറ അധികാരത്തെ ചോദ്യം ചെയ്തുകൊണ്ടു് യഹൂദനേതാക്കന്മാർ ആരംഭിച്ച വാഗ്വാദം അവരുടെ തനിനിറം വെളിപ്പെടുത്താൻ മാത്രമേ ഉപകരിച്ചുള്ളു. ഈ ഉപമ അവരെ ഉദ്ദേശിച്ചു പറഞ്ഞതാണെന്നു വ്യക്തമായിരുന്നു. മുന്തിരിത്തോട്ടം പഴയനിയമത്തിൽ യിസ്രായേലിനുള്ള ഒരു മറുനാമമായിരുന്നു. ഇവിടെ യിസ്രായേലിൻെറ ചരിത്രം മുഴുവൻ ദൃഷ്ടാന്തീകരിക്കാൻ കർത്താവു് ആ പദം ഉപയോഗിക്കുന്നു. ദൈവം അയച്ച പ്രവാചകന്മാരെ അവർ അടിക്കുകയും കല്ലെറിയുകയും കൊല്ലുകയും ചെയ്തു. അവസാനം അയയ്ക്കപ്പെട്ട ദൈവപുത്രനായ മശിഹായോടും അവർ അങ്ങനെതന്നെ പെരുമാറുമെന്നു താൻ പ്രവചിച്ചു. യഹൂദന്മാരുടെ ഗൂഢോദ്ദേശങ്ങളെ വെളിപ്പെടുത്തുകയും അവരുടെമേൽ വരുവാനുള്ള ന്യായവിധിയെക്കുറിച്ചു മുന്നറിവു നൽകുകയും ചെയ്ത ഒരുപമയായിരുന്നു ഇതു്. ഇപ്പോൾ ദൈവത്തിൻെറ മുന്തിരിത്തോട്ടമാണു ക്രൈസ്തവസഭ. നാമെല്ലാവരും അതിലെ വേലക്കാരും. തോട്ടത്തിൻെറ യജമാനനുവേണ്ടി ഫലം പുറപ്പെടുവിക്കാൻ ചുമതലപ്പെട്ടവരാണു നാം. നമ്മുടെ നിലയും കഴിവുകളും എന്തുതന്നെ ആയാലും ഒരു വലിയ ചുമതല ദൈവം നമ്മെ ഭരമേല്പിച്ചിരിക്കുന്നു. ദൈവത്തിൻെറ തോട്ടത്തിലെ വേലക്കാരെന്നുള്ള നില ബഹുമാന്യമാണു്. എന്നാൽ അതു നമ്മുടെ ബഹുമതിക്കും സ്വാർത്ഥലാഭത്തിനുമായിട്ടല്ല, ദൈവത്തിനുവേണ്ടി ഫലം പുറപ്പെടുവിക്കാനാണു് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്.

## ബുധൻ (സെപ്ററംബർ 24)

മത്തായി 22: 1–10

ഇന്നത്തെ ഉപമയിൽ ദൈവരാജ്യത്തെ ഒരു വിരുന്നിനോടാണു് ഉപമിച്ചിരിക്കുന്നതു്. രാജകീയക്ഷണത്തെ നിഷേധിച്ചതു് നിയമനിഷേധത്തിനു സമമാണു്. ക്ഷണിക്കപ്പെട്ടവർക്കു രാജകീയവിരുന്നിനെക്കാൾ പ്രധാനമായ മററു കാര്യങ്ങൾ ഉണ്ടായിരുന്നു എന്നുള്ളതു് അവരുടെ രാജഭക്തിക്കുറവും കൃത്യവിലോപവുമാണു തെളിയിക്കുന്നതു്. ദൈവത്തിൻെറ കൃപയെ അഗണ്യമാക്കുന്നവർ അവർക്കു തന്നെ നാശവും നഷ്ടവും വരുത്തിവെയ്ക്കുന്നു. ഇവിടെയും യഹൂദന്മാരെ പ്രധാനമായി ഉദ്ദേശിച്ചാണു് കർത്താവു് ഈ ഉപമ പറഞ്ഞതു്. അവർ ക്രിസ്തുവിൻെറ ക്ഷണം സ്വീകരിക്കാൻ തയ്യാറില്ലായിരുന്നു. ഇന്നും സഭയിൽ അതുതന്നെയാണു സംഭവിക്കുന്നതു്. യേശുക്രിസ്തുവിലുള്ള ദൈവത്തിൻെറ കൃപാവരങ്ങളെ സ്വീകരിക്കാത്തവർ അനേകരുണ്ടു്. സ്വമനസ്സാ തങ്ങളെത്തന്നെ ദൈവരാജ്യത്തിനു പുറത്തു നിർത്തുന്നവർക്കു തക്കതായ യാതൊരു ഒഴികഴിവും പറയാനില്ല. അവർ തങ്ങൾക്കു തന്നെ നാശം വരുത്തുന്നു. ദൈവത്തിൻെറ സൗജന്യമായ ക്ഷണം സ്വീകരിക്കുന്നവർക്കു ഹാർദ്ദമായ സ്വാഗതം ലഭിക്കുന്നു. അവിടെ നേരത്തേ ക്ഷണിക്കപ്പെട്ടവരെന്നോ അവസാനം വന്നുചേർന്നവരെന്നോ ഉള്ള വ്യത്യാസമൊന്നുമില്ല. വരുന്നവർക്കെല്ലാം പ്രവേശനമുണ്ടു്. കർത്താവിൻെറ ക്ഷണം നാം എപ്പോഴെങ്കിലും ഏതെങ്കിലും വിധത്തിൽ നിരാകരിക്കുന്നുണ്ടോ? കർത്താവുമായുള്ള സംസർഗ്ഗത്തിനു നാം പ്രഥമസ്ഥാനം നൽകുന്നുണ്ടോ?

## വ്യാഴം (സെപ്ററംബർ 25)

മത്തായി 22: 11–14.

ഇന്നലെ വായിച്ച ഉപമയുടെ ഈ അവസാനഭാഗം മനസ്സിലാക്കാൻ പ്രയാസമുണ്ടു്. പക്ഷെ കർത്താവു പറഞ്ഞ രണ്ടുപമകളെ സുവിശേഷകൻ കൂട്ടിച്ചേർത്തെഴുതിയപ്പോൾ രണ്ടിനും പൊതുവെയുള്ള ഒരു വാക്യം വിട്ടുകളഞ്ഞതായിരിക്കാനിടയുണ്ടെന്നു ചില വ്യാഖ്യാതാക്കൾ പറയുന്നു. 11–ാം വാക്യത്തിനു മുമ്പു രണ്ടാം വാക്യം വീണ്ടും ചേർക്കേണ്ടതായിരുന്നു എന്നു് അവർ വിചാരിക്കുന്നു. അല്ലെങ്കിൽ പെരുവഴിയിൽനിന്നു വിളിച്ചുകയററിയവർ കല്യാണവസ്ത്രമില്ലാതെ വന്നതിൽ അവരെ കുററപ്പെടുത്തേണ്ട ആവശ്യമില്ലല്ലോ. രണ്ടാമത്തെ ക്ഷണമനുസരിച്ചു് വലിയ ഒരു കൂട്ടം വിരുന്നുശാലയിൽ പ്രവേശിച്ചു. അവരിൽ തീരെ അയോഗ്യരായിട്ടുള്ളവരും ഉണ്ടായിരുന്നു. കല്യാണവസ്ത്രമില്ലാത്ത ആളെ മാത്രമല്ല, അയാളെ പ്രവേശിപ്പിച്ചവരെയും കർത്താവു കുററപ്പെടുത്തുന്ന സൂചനയുണ്ടു്. ദൈവരാജ്യത്തിലേയ്ക്കുള്ള പ്രവേശനം എല്ലാവർക്കുമുള്ളതും സൗജന്യവുമാണെങ്കിലും അവിടെയും അനുതാപമാകുന്ന കല്യാണവസ്ത്രം ആവശ്യമാണു്. അതില്ലാതെ പ്രവേശിക്കുന്നവർ പുറംതള്ളപ്പെടും. അവരെ പ്രവേശിപ്പിക്കുന്നവർക്കും ഉത്തരവാദിത്വമുണ്ടു്. വിശുദ്ധ കുർബാനയാകുന്ന വിരുന്നിനെ അനുസ്മരിപ്പിക്കുന്ന ഒരുപമയാണിതു്. അതിൽ ഭാഗഭാക്കാകുവാൻ വിനയത്തോടു കൂടിയ ഒരുക്കവും സത്യഅനുതാപവും ഒഴിച്ചുകൂടാത്തതാണു്. അതിനായിട്ടാണു് അനുതാപത്തിൻെറ ക്കൂദാശ സഭയിൽ ക്രമീകരിച്ചിട്ടുള്ളതു്.

## വെള്ളി (സെപ്ററംബർ 26)

മത്തായി 25:1–13.

പലസ്തീൻനാട്ടിലെ കല്യാണങ്ങൾ രാത്രിയിലാണു നട ത്തപ്പെട്ടിരുന്നതു്. മണവാളനും കൂട്ടരും വിളക്കുകളുമായി രാത്രിയിൽ മണവാട്ടിയുടെ വീട്ടിലെത്തി അവളെ മണവാള ൻെറ വീട്ടിലേക്കു കൊണ്ടുപോകുകയാണു പതിവു്. മണ ട്ടിയുടെ തോഴ്മക്കാരായ കന്യകമാർ വിളക്കുകളുമായി വാളനെ എതിരേററു സ്വീകരിക്കും. ബുദ്ധിയില്ലാത്ത

# ബിഷപ്പ് പെക്കൻഹാം വാൽഷ് സ്മാരക ടീച്ചിംഗ് മിഷ്യൻ

(ഫിലിപ്പോസ് തോമ്മസ്, കൺവീനർ)

പരിപക്വമായ ക്രിസ്തീയജീവിതത്തിൽ ആരാധനയ്ക്കും സേവനത്തിനും ഉള്ള ശ്രേഷ്ഠമായ സ്ഥാനം മനസ്സിലാക്കി ആരാധന, സുവിശേഷഘോഷണം, വിശ്വാസംപഠിപ്പിക്കൽ, ആതുരസേവനം, എന്നീ ആദർശങ്ങൾ സ്വീകരിച്ച് വിശ്വാസികളെ സമൃദ്ധിയായ ജീവനിലേക്ക്, പൂർണ്ണതയിലേയ്ക്ക്, നയിക്കുവാൻ സഹായകമാകത്തക്കവണ്ണം യത്നിച്ചു മുന്നേറുന്ന ഒരു പ്രവർത്തനസരണിയത്രേ ഓർത്തഡോക്സ് ക്രിസ്ത്യൻ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന ഈ ടീച്ചിംഗ് മിഷ്യൻ. ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു ഉററ മിത്രവും, വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ഒരു ദീർഘകാല ആത്മിയനേതാവും, തടാകം ക്രിസ്തുശിഷ്യാശ്രമത്തിന്റെ സ്ഥാപകനേതാക്കളിൽ അഗ്രഗണ്യനും, ഭക്തനും, സിദ്ധനും, യോഗിയും, ക്രിസ്തീയ ആചാര്യശ്രേഷ്ഠനുമായിരുന്ന ദിവംഗതനായ ബിഷപ്പ് വാൾഷ് തിരുമേനിയുടെ നേർക്ക് ഓർത്തഡോക്സ് സഭയ്ക്കും വിദ്യാർത്ഥിപ്രസ്ഥാനത്തിനുമുള്ള ഹൃദയംഗമമായ കൃതജ്ഞത പ്രകടിപ്പിക്കുവാൻ തക്കവണ്ണം അദ്ദേഹത്തിന്റെ നിത്യസ്മരണയ്ക്കായി സംവിധാനം ചെയ്തിട്ടുള്ള ഈ പ്രവർത്തനം ബിഷപ്പ് ഏററവും പ്രിയംകരമായിസശ്രദ്ധം നടത്തിപ്പോന്ന വേല നിർവിഘ്നം തുടർന്നു പോകുന്നതിനു സഹായിക്കുന്നു.

1959-ൽ ആരംഭിച്ച ഈ പ്രവർത്തനം സഭാസ്നേഹികളായ പല മാന്യവ്യക്തികളുടെയും സ്നേഹനിർഭരവും, ത്യാഗസമ്പൂർണ്ണവും സേവനസന്നദ്ധവുമായ പരിലാളനം സ്വീകരിച്ച് ദൈനംദിനം വളർന്നുവരുന്ന കാഴ്ച നമ്മെ പുളകംകൊള്ളിക്കേണ്ടതാണ്. ദേവാലയത്തിലുള്ള വിശുദ്ധ ആരാധന, കുട്ടികൾ, യുവാക്കൾ, സ്ത്രീകൾ ഇവർക്കുള്ള പ്രത്യേകക്ലാസ്സുകൾ, ഭവനസന്ദർശനം, സൗജന്യ വൈദ്യസഹായം, സന്ധ്യാനമസ്ക്കാരത്തോടു ചേർന്നുള്ള പ്രസംഗയോഗങ്ങൾ ഇവയാണ് മിഷ്യന്റെ കർമ്മപരിപാടി. അർഹരായ ആളുകൾക്ക് കഴിവനുസരിച്ചു ധനസഹായം ചെയ്യുവാനും ശ്രമിക്കുന്നുണ്ട്. ദൈവശാസ്ത്രത്തിലും, വൈദ്യശാസ്ത്രത്തിലും അവഗാഹം സിദ്ധിച്ചിട്ടുള്ള വൈദികരും ഡോക്ടറന്മാരും, അത്മായക്കാരും, യുവാക്കളും, വിദ്യാർത്ഥികളും ഒത്തൊരുമിച്ചു പ്രവർത്തിക്കുവാൻ അവസരം നൽകുന്ന ഇത്തരം പ്രവർത്തനങ്ങൾ സഭയിൽ ഉടനീളം നടക്കേണ്ടതാണ്. ഇന്നത്തെ രീതിയിൽ മൂന്നു പ്രധാനപ്പെട്ട അവധിക്കാലങ്ങളിൽ മാത്രം (ഓണം, ക്രിസ്തുമസ്,

---

കമാർ അല്പസമയത്തേക്കുള്ള എണ്ണ മാത്രമേ കരുതിയിരുന്നുള്ളു. മണവാളൻ താമസിച്ചതുകൊണ്ട് അവരുടെ എണ്ണ തീർന്നുപോയി. ജീവിതത്തിന്റെ സാധാരണഗതിയിൽ വലിയ കുഴപ്പമില്ലാതെ ജീവിക്കാൻ ചിലർക്കു കഴിയും. എന്നാൽ പ്രതിസന്ധികളും പ്രയാസങ്ങളും വരുമ്പോൾ ഉറച്ചു നിൽക്കാനുള്ള കഴിവ് അവർക്കുണ്ടായിരിക്കയില്ല. ആഴമായ വിശ്വാസവും സ്നേഹവും ആർജ്ജിക്കാത്തവരാണ് അവർ. വിശ്വാസവും സ്നേഹവും കടംവാങ്ങാവുന്നതോ കടംകൊടുക്കാവുന്നതോ അല്ല. അത്യാവശ്യം വരുമ്പോൾ മാത്രം കൈവരുത്താവുന്നവയുമല്ല അവ. സാധാരണ ജീവിതത്തിൽതന്നെ അവയെ സമ്പാദിക്കണം. ഏതു സന്ദർഭത്തിലും നാം ആത്മികഒരുക്കമുള്ളവരും ജാഗ്രതയുള്ളവരും ആയിരിക്കണം. നമ്മുടെ ജീവിതത്തിൽ ആത്മികവളർച്ചയ്ക്കുള്ള എല്ലാ അവസരങ്ങളെയും നാം പ്രയോജനപ്പെടുത്തുന്നുണ്ടോ? പ്രാർത്ഥന, വിശുദ്ധ കുർബാന, വേദവായന എന്നിവയിൽകൂടി നമ്മുടെ ജീവിതത്തിനാവശ്യമായ ദൈവകൃപ നാം സംഭരിക്കുന്നുണ്ടോ?

**ശനി** (സെപ്റ്റംബർ 27)

മത്തായി 25: 14-30.

നമ്മുടെ ധനം, കഴിവുകൾ എന്നിവയുടെ വിനിയോഗത്തെ സംബന്ധിച്ചുള്ള ഒരുപമയാണിതു്. എല്ലാം ദൈവത്തിന്റെ ദാനങ്ങളാണ്. അവയെ ശരിയായി വിനിയോഗിക്കണം. പൂഴ്ത്തിവെച്ചിരിക്കുന്ന ധനവും മററു വിഭവങ്ങളും ...ാപമായിത്തീരും. അവയെ വികസിപ്പിച്ചു നല്ല കാര്യങ്ങൾ ...ക്കായി വിനിയോഗിക്കണം.

നമുക്കെല്ലാവർക്കും പലതരത്തിലുള്ള താലന്തുകൾ ഉണ്ട്.— ...മയം, ബുദ്ധിശക്തി, ആരോഗ്യം, വിദ്യാഭ്യാസം, സ്വാ...നശക്തി, സ്നേഹബന്ധങ്ങൾ, ധനം മുതലായവ. ചി...ർക്കു മററുള്ളവരേക്കാൾ കൂടുതലുണ്ട്., എന്നാൽ കൂടുതൽ ...ലന്തുകളുള്ളവർക്ക് അവയെ ഉപയോഗിക്കുവാനുള്ള പ്രാപ്തി ...ണ്ട്—അഞ്ചു താലന്തു കിട്ടിയവൻ അഞ്ചു കൂടി സമ്പാ...ന., രണ്ടു കിട്ടിയവനു് രണ്ടു്. താലന്തുകളുടെ കൂടുതൽ ...ു കാര്യം. അഞ്ചു സമ്പാദിച്ചവനും രണ്ടു സമ്പാദിച്ച... ഒരുപോലെയുള്ള അഭിനന്ദനമാണു ലഭിക്കുന്നതു്. നാം ...യെ എങ്ങനെ വിനിയോഗിച്ചു എന്നുള്ളതാണു പ്രധാന കാര്യം. ഒരു താലന്തു മാത്രം കിട്ടിയ ആൾ വലിയ തെററൊന്നും ചെയ്തില്ല. അയാൾ ഒരു കൊലപാതകിയോ മോഷ്ടാവോ ആയിരുന്നില്ല. അയാൾ ചെയ്യേണ്ടതു ചെയ്തില്ല എന്നതായിരുന്നു അയാളുടെ കുററം. അലസന്മാരാണു ദൈവരാജ്യത്തിനു കൂടുതൽ ദ്രോഹം ചെയ്യുന്നതു്. യാതൊന്നിനും ഉപയോഗിക്കാതെ പണവും, മററു വിഭവങ്ങളും, കഴിവുകളും കാത്തുസൂക്ഷിക്കുന്നതു മഹാപാതകമാണ്. അങ്ങനെയുള്ള വ്യക്തികളും സ്ഥാപനങ്ങളും കുഴപ്പത്തിലാകും. അവർ പ്രയോജനമില്ലാത്ത ദാസന്മാരെപ്പോലെ പുറംതള്ളപ്പെടും.

**ഞായർ** (സെപ്റ്റംബർ 28)

മത്തായി 7: 15-21.

പ്രവാചകന്മാർ ദൈവത്തിന്റെ ഹിതവും മനസ്സും അറിഞ്ഞു വെളിപ്പെടുത്തുന്നവരാണ്. അങ്ങനെയെങ്കിൽ കള്ള പ്രവാചകന്മാർ ആരാണ്? ദൈവഹിതം അറിയുന്നെന്നു ഭാവിക്കുകയും യഥാർത്ഥത്തിൽ അറിയാത്തവരുമാണ് കള്ള പ്രവാചകന്മാർ. അവർ പ്രവാചകരുടെ വേഷം ധരിക്കുന്നെങ്കിലും ഉള്ളിൽ സ്വാർത്ഥത നിറഞ്ഞവരായിരിക്കും. ക്രിസ്തീയപെരുമാററവും പ്രവൃത്തിയും ക്രിസ്തീയസ്വഭാവത്തിൽനിന്നു പുറപ്പെടണം. ഉള്ളിൽ ദൈവഭക്തിയോ ദൈവസ്നേഹമോ ഇല്ലാതെ മനുഷ്യരെ കബളിപ്പിക്കാനായി തൽക്കാലത്തേയ്ക്കു നല്ല വാക്കു പറയുകയോ സ്നേഹം ഭാവിക്കുകയോ ചെയ്യുന്നവർ കള്ളപ്രവാചകന്മാരാണ്. ഭക്തിയുടെ വേഷം അണിയാൻ എളുപ്പമാണ്. അങ്ങനെയുള്ളവരുടെ പൊള്ളത്തരം ദൈവം കാണുന്നു., കാലക്രമത്തിൽ മനുഷ്യരും കാണും. ദൈവത്തിന്റെ ദൃഷ്ടിയിൽ നാം എങ്ങനെ ഉള്ളവരാണെന്നുള്ളതാണു പ്രധാനകാര്യം. വിശ്വാസവും പ്രവൃത്തിയും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. യഥാർത്ഥ വിശ്വാസമുണ്ടെങ്കിൽ അതിൽനിന്നു നല്ല പ്രവൃത്തികൾ പുറപ്പെടാതിരിക്കയില്ല. നമ്മുടെ നല്ല പ്രവൃത്തികൾകൊണ്ടായിരിക്കണം മററുള്ളവർ നമ്മുടെ വിശ്വാസം മനസ്സിലാക്കേണ്ടതു്. നമ്മുടെ സ്വഭാവവും പെരുമാററവും പ്രവൃത്തിയും കണ്ടിട്ട് മനുഷ്യർ അവയുടെ രഹസ്യം ആരാഞ്ഞറിയണം. അവ കേവലം ബാഹ്യമായ പ്രകടനങ്ങൾ ആയിരിക്കരുതു്.

ഈസ്റ്റർ) നടക്കുന്ന ഈ പ്രവർത്തനം ആണ്ടടക്കം പ്രവർത്തിച്ചു മുന്നേറുന്നതും സഞ്ചരിക്കുന്നതുമായ ഒരു സുവിശേഷപ്രവർത്തനം ആയി വളർന്നു വികസിക്കേണ്ടതാണ്. സഭയുടെ യഥാർത്ഥമായ വളർച്ചയ്ക്കു ലോകത്തിൽ സഭയുടെ ദൗത്യം നിറവേറുന്നതിനു് ഇത്തരം പ്രവർത്തനങ്ങൾ സഹായിക്കുമെന്നതിനു തർക്കമില്ല. സഭാമാനേജിംഗ്കമ്മിററിയും സാമ്പത്തികശേഷിയുള്ള ഇടവകകളും ഈ വിഷയത്തിൽ ശ്രദ്ധ പതിപ്പിച്ചുകാണുവാൻ ആഗ്രഹിക്കുന്നു. മുൻവർഷങ്ങളിൽ നാരങ്ങാനം, വഞ്ചിത്ര, കോലഞ്ചേരി, പള്ളം, കങ്ങഴ മുതലായ സ്ഥലങ്ങളിൽ മിഷ്യൻപ്രവർത്തനം നടത്തിയിട്ടുണ്ടു്. പരസ്പരം മൽസരിച്ചു കൺവൻഷനുകൾ നടത്തിക്കുന്ന വലിയ ഇടവകകളും, ജനങ്ങളും ടീച്ചിംഗ്മിഷ്യൻെറ പ്രാധാന്യം മനസ്സിലാക്കി വേണ്ട പ്രോൽസാഹനം നൽകേണ്ടതാണ്.

## ഓണവാരപ്രവർത്തനം

ആഗസ്റ്റ് 28 മുതൽ 31 വരെ വയലത്തല സെൻറ്മേരീസ് ഓർത്തഡോക്സ് പള്ളിയും ചമതക്കുൽ മാർത്തോമ്മ എൽ. പി. സ്കൂളും കേന്ദ്രമാക്കി നടത്തപ്പെട്ട ഈ വർഷത്തെ പ്രവർത്തനത്തിൻെറ പ്രത്യേകത ഇതര ക്രിസ്തീയ സഭാവിഭാഗങ്ങൾ ഏകോദരസഹോദരഭാവേന തോളോടു തോൾ ചേർന്നു സഹകരിച്ചു പ്രവർത്തിച്ചുവെന്നതാണ്. വയലത്തലയും ചുററുപാടുമുള്ള പ്രദേശങ്ങളിലും ഉള്ള പൊതുജനങ്ങൾ ജാതിമത വർഗ്ഗഭേദമെന്യേ സഹകരിക്കയും മിഷ്യൻെറ പ്രവർത്തനം, പ്രത്യേകിച്ചും വൈദ്യസഹായം പരമാവധി ഉപയോഗപ്പെടുത്തുകയും ചെയ്തു. നാലു ദിവസങ്ങളിലായി 800—ൽ പരം രോഗികളെ ശുശ്രൂഷിക്കുകയും 200 ഭവനങ്ങൾ സന്ദർശിക്കുകയും ചെയ്ത മിഷ്യൻ ടീമിൽ സ്ഥലത്തെ സേവനസന്നദ്ധരായ വോളൻറിയറന്മാരെക്കൂടാതെ വൈദികരും, ഡോക്ടറന്മാരും, യുവാക്കളുമായി 45 അംഗങ്ങൾ സംബന്ധിച്ചിരുന്നു. സാമാന്യം സാമ്പത്തികശേഷിയുള്ള ബഹുഭൂരിപക്ഷം സ്ഥലവാസികളുടെ മദ്ധ്യത്തിൽ ദൈനംദിനജീവിതം ദുഷ്ക്കരമായ ഭീകരസത്യമായി അനുഭവപ്പെടുന്ന ആളുകളെയും കാണാൻ ഇടയായി. നമ്മുടെ അയൽക്കാരെക്കുറിച്ചു്, സഹജീവികളെക്കുറിച്ചു്, ചിന്തയില്ലാതെ കരുതലില്ലാതെ ജീവിക്കുന്നതു ക്രിസ്തീയമോ? ക്രിസ്തു ലോകത്തെ മുഴുവനായും സ്നേഹിച്ചു്, ലോകത്തിൽ വന്നു സഭ സ്ഥാപിച്ചു. തൻെറ ലോകത്തിൽ താൻ തുടങ്ങിവച്ച രക്ഷണ്യ പ്രവൃത്തി നിർവിഘ്നം തുടർന്നുപോകുവാനുള്ള ചുമതല, കടപ്പാടു് തൻെറ സഭയ്ക്കു താൻ നൽകി. നാം അതനുസരിക്കാതിരിക്കുകയോ? സാമ്പത്തികമായി ക്ലേശം അനുഭവിക്കുന്ന ഏതാനും കുടുംബങ്ങളെ സഹായിക്കുവാൻ തീരുമാനമെടുത്ത വയലത്തലയിലെ ക്രിസ്തീയസഹോദരങ്ങളെ ഞങ്ങൾ ആത്മാർത്ഥമായി അനുമോദിക്കുന്നു, അഭിനന്ദിക്കുന്നു. അതോടൊപ്പം തന്നെ സാന്മാർഗ്ഗികമായും, ദൈവവിശ്വാസത്തിലുംകൂടെ സമൂഹമായി നാം വളരണമെന്നു് അനുസ്മരിപ്പിക്കുകയും ചെയ്യുന്നു.

രാവിലെ തോറുമുള്ള കുട്ടികളുടെ ക്ലാസ്സുകളിൽ രണ്ടും രണ്ടരയും മണിക്കൂറുകൾ അദ്ധ്യാപകരെ പിടിച്ചുനിർത്തുവാൻ തക്കവണ്ണം ഉൽസാഹവും തീക്ഷ്ണതയും പ്രദർശിപ്പിച്ച ഭാവിയുടെ വാഗ്ദാനങ്ങളായ കുഞ്ഞുങ്ങളെ എത്ര ശ്ലാഘിച്ചാലും അധികമാകയില്ല. സ്ത്രീകൾക്കായുള്ള യോഗത്തിൽ അംഗസംഖ്യ താരതമ്യേന കുറഞ്ഞിരുന്നെങ്കിലും സംബന്ധിച്ചവർ ജീവസ്സുള്ളവരായിരുന്നു. ദിവസേന പള്ളിയിൽ അനുഷ്ഠിച്ച വി. കുർബാനയിലും സന്ധ്യാപ്രാർത്ഥനയിലും ധാരാളം ഇടവകാംഗങ്ങൾ സംബന്ധിച്ചിരുന്നുവെങ്കിലും വി. കുർബാനാനുഭവത്തിൽ മിഷ്യൻ അംഗങ്ങളെക്കൂടാതെ അധികംപേർ ഉണ്ടായിരുന്നില്ല. പള്ളിമൈതാനത്തു ചേർന്ന പ്രസംഗയോഗങ്ങളിൽ നല്ല ജനക്കൂട്ടം സംബന്ധിച്ചു. വിജ്ഞാനപ്രദവും, ശ്രദ്ധേയവും, ഭക്തിസംവർദ്ധകവും, ആത്മപ്രചോദകവുമായ പ്രസംഗങ്ങൾ ശ്രോതാക്കളിൽ ആത്മീയചലനങ്ങൾ സൃഷ്ടിച്ചുകാണുമെന്നു വിശ്വസിക്കാം.

പ്രവർത്തനങ്ങൾക്കു കൂടുതൽ സ്വാധീനശക്തി, വശ്യത പ്രകടമായുള്ള ഇന്നത്തെ ലോകാന്തരീക്ഷത്തിൽ ഈ പ്രവർത്തനങ്ങൾക്കു പ്രേരണ നൽകുന്ന, ശക്തി നൽകുന്ന ദൈവബോധവും, ദൈവവിശ്വാസവും പലപ്പോഴും വിസ്മ[illegible]പ്പെടാറുണ്ടു്. ദൈവവിശ്വാസമാകുന്ന ഉറച്ച പാറമേൽ [illegible] സ്ഥാനമില്ലാത്ത, ദൈവശക്തിയാൽ പ്രേരിതമല്ലാത്ത [illegible] വസ്നേഹം പകർന്നുകൊടുക്കുവാൻ സാധിക്കാത്ത ഒരു പ്ര[illegible]ത്തനവും ദീർഘനാൾ വിജയകരമായി തുടർന്നുപോകുക സ[illegible]ദ്ധ്യമല്ല.

31—ാം തീയതി ഉച്ചതിരിഞ്ഞാണ് സ്കൂൾഹാളിൽ ചേർന്ന സമാപനസമ്മേളനം വയലത്തലയിലെ ആദ്ധ്യാത്മികവും ധാർമ്മികവും സാമൂഹ്യവുമായ ജീവിതത്തിൽകോളിളക്കങ്ങൾ സൃഷ്ടിക്കുകതന്നെ ചെയ്തു. അദ്ധ്യക്ഷൻ തിരുമേനിയും, പ്രസംഗകരും, ക്രിസ്തീയമുൻഗണനകൾ മനസ്സിലാക്കി, അടിയുറച്ച ദൈവവിശ്വാസത്തോടെ ദൈവത്തിൻെറ ജനം ജീവിച്ചു മുന്നേറുവാൻ ആഹ്വാനം ചെയ്തു. അവിടെയാണ് യഥാർത്ഥ സുവിശേഷഘോഷണം നടക്കുന്നതു്. ടീച്ചിംഗ് മിഷൻെറ ഓണവാരപ്രവർത്തനം വയലത്തലയിൽ അവസാനിച്ചതോടെ നാട്ടുകാരുടെ സഹകരിച്ചുള്ള പ്രവർത്തനത്തിനു് തുടക്കം കുറിക്കുക മാത്രമാണു ചെയ്തിട്ടുള്ളതെന്നു് ഏവർക്കും ബോദ്ധ്യമായി. ഈ പ്രവർത്തനത്തോടെ വൈ. എം. സി. എ. യുടെ ഒരു ശാഖ അവിടെ സ്ഥാപിക്കുവാൻ മുഖാന്തരമായിയെന്നതും ശ്രദ്ധേയമാണ്.

ഈ പ്രവർത്തനങ്ങളുടെ വിജയത്തിനു് അണിയറയിൽ നിശ്ശബ്ദമായി നിസ്തന്ദ്രസേവനം അനുഷ്ഠിച്ച വ്യക്തികൾ അനവധിയാണ്. അവരുടെ ചെറുതും വലുതുമായ സേവനങ്ങൾക്കും പ്രതിഫലം ലഭിക്കാതിരിക്കയില്ല. തങ്ങളുടെ പ്രാർത്ഥന, പ്രവൃത്തി, പ്രസംഗം, സേവനം, സംഭാവന, സഹകരണം ഇവ നിർല്ലോഭം ചൊരിഞ്ഞ് ഈ പ്രവർത്തനങ്ങൾ വിജയകരമായി പര്യവസാനിക്കുവാൻ സഹായിച്ച എല്ലാ സ്നേഹിതന്മാർക്കും ഹൃദയംഗമമായ നന്ദി നേരുകയും ഇന്നേയോളം തൻെറ അത്യന്ത കരുണയാലും അളവററസ്നേഹത്താലും നമ്മെ ഏവരെയും നയിച്ച അപ്രമേയനായ ദൈവത്തെ സ്തുതിക്കയും ചെയ്യുന്നു.

സാമ്പത്തികമായി വലിയ മൂലധനമില്ലാത്ത ഈ പ്രവർത്തനത്തിനു് ധനസഹായം ചെയ്യുവാൻ ആഗ്രഹിക്കുന്നവർ കൺവീനറുടെ പേർക്കു് സംഭാവനകൾ അയയ്ക്കേണ്ടതാണ്. തങ്ങളുടെ ഇടവകയിൽ ഈ പ്രവർത്തനം നടത്തുവാൻ ആഗ്രഹിക്കുന്നവരും കൺവീനറെ (ഫിലിപ്പോസ് തോമസ്, ക്രിസ്തുശിഷ്യാശ്രമം, തടാകം, കോയമ്പത്തൂർ—2) സമീപിക്കേണ്ടതാണ്.

## അംഗങ്ങൾ

ദാനിയേൽ മാർ പീലക്സീനോസ്, ഡോ. യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി ഡോ. മാത്യൂസ് മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാർ ഫാ. ററി. ഇ. ജോർജ്, ഫാ. പി. എം. സഖറിയ, ഫാ. സി. സി. കോര, ഫാ. കെ. സി. ജേക്കബ്, ഫാ. പി. എം. പീലിപ്പോസ്, റവ. ഐ. സി. പീലിപ്പോസ്, ഡീക്കൻ എ. കെ. ചെറിയാൻ, ഡീ. പി. പി. യാക്കോബ്, ഡീ. കെ. ഒ. അബ്രഹാം, ഡി. മാത്യു, ജോൺവി. നല്ലില, വി. ജി. സാം, എം. എം. ശമുവേൽ, ജോൺ പീലിപ്പോസ്, കെ. വി. മാമ്മൻ, ഫിലിപ്പോസ് തോമസ്, ഡോ. പി. വി. ജോർജ്, ഡോ. ററി. ഇ. വറുഗീസ്, ഡോ. ജോർജ് മാത്യു. ഡോ. സോമൻ നായർ, ഡോ. മാത്യു ചേപ്പാട്ടു്, ഡോ. ജോർജ് മാത്യു, ഡോ. അലക്സാണ്ടർ സ്കറിയാ, ഡോ. എലിസബേത്തു് ഫിലിപ്പോസ്, ഫിലിപ്പ് മാത്യു, ഡോ. അന്നമ്മ തോമസ്, ഡോ. മറിയാമ്മ ജോർജ്, ഡോ. സാറാമ്മ തോമസ്, അലക്സ് മാത്യു, ഡോ. സി. എം. യൽദോ, സണ്ണി കമ്പൗണ്ടർ, മിസ് ഏലിയാമ്മ ജോർജ്. മിസ്. എ. വി. ശോശാമ്മ, മിസ്. കെ. വി. അന്നമ്മ, മിസ്. ആനി മാത്യു. സന്ദർശകർ: റവ: ഫാ. വി. ജെ. ജോസഫ്, റവ: ഫാ. വി. ററി. ജോസഫ്, റവ: ഫാ. പി. ററി. മാത്യു, റവ: ഫാ. [illegible] ജി. വറുഗീസ്, റവ: ഫാ. എം. എം. മാത്യു, റവ: ജേ[illegible]ജ് കെ. ഈപ്പൻ, മെ. നാരായണപ്പണിക്കർ, സി. [illegible] ശാമുവേൽ ഡോ. ജേംസ്.

# സമന്വയധർമ്മത്തിൻെറ ശ്രേഷ്ഠത

ആചാര്യ കാക്കാ കലേൽക്കർ

സമന്വയ—വൃത്തി എല്ലാ മനുഷ്യരിലും കാണുന്ന ഒന്നാണ്. സ്ത്രീപുരുഷന്മാർ, വിവാഹഗ്രന്ഥിമുഖേന ബദ്ധരാവുമ്പോഴും, കല്യാണം കഴിക്കുമ്പോഴും അവർ പ്രതിജ്ഞ ചെയ്യുന്നു: ''മതഭേദമോ രുചിഭേദമോ വ്യത്യസ്ത ആഗ്രഹങ്ങളൊ ഉണ്ടാവുന്നതായാലും ഞങ്ങൾ അന്യോന്യം കലഹിക്കുകയില്ല. സ്വഭാവത്തിലെ ദൗർബല്യം ഹേതുവായി മൽസരിച്ചാലും ഉടനെ അതവസാനിപ്പിക്കുകയും എല്ലാം മറക്കുകയും ചെയ്യും.,, പ്രേമപൂർവം ഒരുമിച്ചു വസിക്കണം. അന്യോന്യം സുഖം പ്രദാനം ചെയ്യുന്നതിനായി സഹവസിക്കുകയും വേണം. അതിനാൽ, അവർ ഒത്തുതീർപ്പിനുള്ള മാർഗ്ഗം അവശ്യം കണ്ടുപിടിക്കും. ഇങ്ങനെ ചെയ്തിട്ടും വല്ല അന്യായവും അഥവാ അപമാനവും സംഭവിക്കുന്നതായാൽ, അനുചിതമായ വല്ലതും ചെയ്യേണ്ടതായി വന്നാൽ, അതിനെ സഹിക്കും. ഏതായാലും ഒരുവിധ നിവൃത്തിയുണ്ടെങ്കിൽ ബന്ധം വേർപെടുത്തുകയില്ല. ആമരണം ഒരുമിച്ചുതന്നെ ഇരിക്കുവാൻ ഇരുവരും സർവാത്മനാ പരിശ്രമിക്കും.

ഇരുവരും സംസ്കാരസമ്പന്നരാണെങ്കിൽ, ഓരോ ആളും മറേറ ആളുടെ പ്രേമത്തെ ആദരിക്കുന്നുവെങ്കിൽ, പ്രേമം ഹേതുവായി ചെയ്യേണ്ടിവരുന്ന സ്വാർത്ഥ ത്യാഗത്തിലെ സുഖത്തിൻെറ മഹത്വം മനസ്സിലാക്കുന്നുവെങ്കിൽ അവർ എപ്പോഴും സമന്വയവൃത്തിയാൽ പ്രേരിതരായിരിക്കും. ഇത്തരം സംബന്ധം ഹേതുവായി ഒരു പക്ഷത്തിനു മാത്രം എപ്പോഴും ശരണം പ്രാപിക്കേണ്ട സ്ഥിതി വരരുതെന്ന് ഇരുവരും ഓർമ്മിക്കുന്നതുമാണ്.

### കുടുംബധർമ്മം

അമ്മയച്ഛന്മാർക്കും മക്കൾക്കും തമ്മിലും ഈ സമന്വയബന്ധം തന്നെയാണുള്ളത്. അമ്മയച്ഛന്മാർക്ക് പ്രായവും അനുഭവവും അധികമുണ്ട്. ധനം സമ്പാദിച്ച് കുട്ടികളെ പോററുന്ന ചുമതല അവർക്കാണ്. അവർക്ക് ഗുരുസ്ഥാനവുമുണ്ട്. അതിനാൽ കുട്ടികളെ അനുസരണശീലം പഠിപ്പിക്കുന്നു. അമ്മയച്ഛന്മാർക്ക് വാൽസല്യഭാവമുണ്ട്. അതിനാൽ കുടുംബസാമ്രാജ്യത്തെ ഭംഗിയായി കൊണ്ടുനടക്കുന്നു.

സംസ്കാരസമ്പന്നരായ അമ്മയച്ഛന്മാർ കുട്ടികളെ പഠിപ്പിക്കുന്നു. അവരെല്ലാം സഹോദരീസഹോദരന്മാരാണ്. അതിനാൽ അവർക്ക് തമ്മിൽ പ്രേമബന്ധം ഉണ്ടായിരിക്കണം. വല്ല മൽസരവും ഉണ്ടായാൽത്തന്നെ ആത്മീയതകൊണ്ട് അതു വിസ്മരിക്കണം, അന്യോന്യം സഹായിക്കണം. തൻെറ സുഖത്തെ മറന്നും മറേറ ആളുടെ സുഖത്തിനും സന്തോഷത്തിനുമായി ത്യാഗം ചെയ്യാൻ പഠിക്കണം. ഇതൊക്കെയാണ് കൗടുംബിക സദ്ഗുണം.

നമ്മുടെ നാട്ടിൽ വലിയ കുടുംബങ്ങളിൽ വളരെപ്പേർ ഒരുമിച്ചു വസിച്ചിരുന്നു. ഇന്നും അതു തീരെ ഇല്ലാതായിട്ടില്ല. കുടുംബം എത്ര വലുതാണോ ആ തോതനുസരിച്ചു കൗടുംബിക സദ്ഗുണങ്ങളെ വ്യാപകമാക്കാൻ അധികം അവസരം കിട്ടുന്നു.

കുടുംബത്തിൻെറ നിലനിൽപ്പുതന്നെ സമന്വയവൃത്തിയെ ആശ്രയിച്ചാണിരിക്കുന്നത്. കുടുംബസമുദായം വർദ്ധിക്കുന്നതോടുകൂടി സമന്വയവൃത്തിയോടൊപ്പം ന്യായവൃത്തിയും പഠിപ്പിക്കപ്പെടുന്നു. എന്നാൽ ഈ ന്യായം അങ്ങാടിയിലേതല്ല, ആത്മീയതയുടേതാണ്. ഈ ന്യായത്തിൽ മുതിർന്നവരുടെ അധികം അധികാരമുണ്ടായിരിക്കും. സുഖസൗകര്യങ്ങളുടെകാര്യത്തിൽ കുട്ടികളുടെ സന്തോഷത്തിനാണു കൂടുതൽ മഹത്വം നൽ...—ഇതാണ് ഈ ന്യായത്തിൻെറ സവിശേഷത. ഇത്തരം ...ടുംബികന്യായം മാനവസമുദായത്തിലാകെ നടപ്പാക്കാൻ ...ധിച്ചിരുന്നുവെങ്കിൽ!

### ആതിഥ്യധർമ്മം

...ൗടുംബിക ജീവിതത്തിൽ സമന്വയ വൃത്തിമൂലം ഒരു പ...സൗന്ദര്യംഉളവാക്കിയിട്ടുണ്ട്. അതിൻെറ സുഗന്ധം ലോകമെങ്ങും വ്യാപിച്ചിട്ടുണ്ട്. അതാണ് ആതിഥ്യ ധർമ്മം.

ബന്ധുവുമല്ല, കുടുംബത്തിൽനിന്നു ലാഭമെടുക്കാൻ യാതൊരർഹതയുമില്ല. അങ്ങനെ അപരിചിതനായ ഒരാൾ ഒരിടത്തു ചെല്ലുമ്പോൾ അയാൾക്കുണ്ടാകാവുന്ന വിഷമതകൾക്കു കയ്യും കണക്കുമില്ല. ഇത്തരം വിഷമത ഏതൊരാൾക്കും ഒരു പുതിയ സ്ഥലത്തു ചെല്ലുമ്പോൾ അനുഭവപ്പെടുന്നതാണ്. അതിനാൽ താനെത്തിച്ചേരുന്ന ദിക്കിൽ സ്ഥിരമായി വസിക്കുന്നവരോട് സഹായം ആവശ്യപ്പെടുകയല്ലാതെ ഗത്യന്തരമില്ലെന്നു മനുഷ്യൻ മനസ്സിലാക്കി. സഹായം നൽകുന്നതും നൽകാതിരിക്കുന്നതും സന്മനസ്സിൻെറ കാര്യമാണ്. ചിലപ്പോഴൊക്കെ സഹായം നൽകാനായി അവിടെയുള്ളവർക്കു ധാരാളം ക്ലേശം സഹിക്കേണ്ടിവന്നേക്കാം. ഇതൊക്കെ പര്യാലോചിച്ചു സമുദായത്തിലെ തലമൂത്തവർ, സമുദായനേതാക്കന്മാർ ആതിഥ്യധർമ്മത്തിനു മഹത്വം നൽകി. അതിനു വന്നുചേരുന്നതു ഗത്യന്തരമില്ലാതെയാണ്. അയാൾക്ക് അപമാനം നേരിടരുത്. അതിനാൽ അതിഥിയെ ശ്രേഷ്ഠനെന്നു കരുതി അയാളോടു ആദരപൂർവം പെരുമാറണമെന്ന് ശാസ്ത്രംഉപദേശിച്ചു.

### "അതിഥി ദേവോഭവ"

വരുന്ന ദിവസത്തെ കാര്യത്തിൽ തീർപ്പൊന്നുമില്ലാതെ കാര്യവശാൽ വന്നുചേരുന്ന ആളാണ് അതിഥി. ഏതോ ഒരു ഇംഗ്ലീഷ് കവിതയിലുംഞാൻ വായിച്ചിട്ടുണ്ട്. A stranger is a holy name ശത്രുപോലും അതിഥിയായി വരികയാണെങ്കിൽ അയാളെ തൻെറ രാജ്യത്തിൻെറ അതിർത്തിവരെ സുരക്ഷിതമായി എത്തിക്കണമെന്നു പറഞ്ഞുകേട്ടിട്ടുണ്ട്. ഈ ധർമ്മത്തെ അനേകം സംസ്ക്കാരങ്ങൾ സ്വീകരിച്ചിട്ടുള്ളതായി കാണാം.

അതിഥിയുടെ സർവ്വഥാ പ്രധാനമായ ധർമ്മം ഇതാണ്: താൻ അതിഥിയായി താമസിച്ച ഗൃഹത്തിലെ രഹസ്യവാർത്തകൾ, ദൗർബല്യങ്ങൾ, ഗൃഹഛിദ്രം എന്നിവ മനസ്സിലായാലും അവയെപ്പററി ആരോടും ഒന്നും ഒരിക്കലും പറയരുത്.

### സമന്വയധർമ്മം

ഈ ധർമ്മങ്ങളെല്ലാം സമന്വയവൃത്തിയിൽ നിന്നുളവാകുന്നവയാണ്. സഹയോഗം ശക്യമല്ലാത്ത ദിക്കിൽ, സംഘർഷം അനിവാര്യമായ ദിക്കിൽ, അഥവാ സംഘർഷ ദൂരീകരിക്കാൻ അസഹയോഗം (നിസ്സഹകരണ)കൊണ്ടു വേർപിരിയുന്നതാവശ്യമായ ദിക്കിൽ പോലും ഏതെങ്കിലും വിധത്തിൽ സഹയോഗത്തിൻെറ അന്തരീക്ഷം ഉളവാക്കണം—ഇതാണ് സമന്വയ—പരായണനായ വ്യക്ത്യക്തിയെ സമുദായം എപ്പോഴും ആദരിക്കുന്നു. ആത്മീയത ഉളവാകാത്ത ദിക്കിൽ അഥവാ അതു നശിച്ച ദിക്കിൽ മാത്രമേ സമന്വയവൃത്തി പരാജയപ്പെടുകയുള്ളു. അതിനാൽ സമന്വയവൃത്തി പവിത്രമാണെന്നു മാനവസ്വഭാവം തീരുമാനിച്ചു. കലഹിക്കുന്ന ശീലം അപവിത്രമാണെന്നും തീരുമാനിക്കപ്പെട്ടു. "Blessed are the peace makers, for they shall be called the children of God." മനുഷ്യർക്കിടയിൽ സൗഭ്രാത്രം ഉളവാക്കുന്നതിനായി ധാർമ്മിക കർമ്മത്തേക്കാൾ ഈശ്വരനെ പിതാവായി സ്വീകരിക്കുന്നവർക്കു ഈശ്വരൻെറ എല്ലാ സന്താനങ്ങളും ഒരേ കുടുംബമായിത്തീരുന്നു. കൗടുംബികബന്ധം ആത്മീയത വ്യാപകമാവുന്നതോടൊപ്പം സമന്വയത്തിൻെറ അപരിഹാര്യത സ്വീകാര്യമായിത്തീരുന്നു. സമന്വയവാദികളുടെ ധൈര്യം (അവരുടെ വിവേകവും) ഒരിക്കലും അവസാനിക്കുന്നില്ല. സമന്വയ ധർമ്മം മനസ്സിലാക്കിയവർ പറയും: ധർമ്മത്തിൻെറ സ്വരൂപം തന്നെ സമന്വയമാണ്. സമന്വയത്തെ നിഷേധിക്കുന്നതു് ധർമ്മത്തെത്തന്നെ നിഷേധിക്കുന്നതിനു തുല്യമാണ്. അതിലും വലുതായ നാസ്തികത വേറെ ഇല്ല.

എല്ലാത്തരത്തിലുള്ള സംഘർഷവും മൽസരവും യുദ്ധവും പയററി നോക്കിയതിനുശേഷം മനുഷ്യജാതി സമന്വയ സിദ്ധാന്തത്തിൻെറ ശ്രേഷ്ഠത സ്വീകരിക്കുമെന്നതു തീർച്ചയാണ്.

(എക്സ്പ്രസ്സ്)

# ഇടവകകൾ പ്രവർത്തനത്തിലേക്കു വരുമ്പോ

**ഫാ. ജോൺ ജേക്കബ്, പാമ്പാടി**

ഇടവകകൾ പ്രവർത്തനത്തിലേക്ക് വരുമ്പോൾ അൽഭുതകരമായ വ്യതിയാനങ്ങൾ അവിടത്തെ ജനങ്ങളുടെ ദൈനംദിനജീവിതത്തിൽ അനുഭവപ്പെട്ടു തുടങ്ങും. ഉദാഹരണമായി ഒരു ചെറിയ പള്ളിയുടെ കഥ വിവരിക്കാം. പാമ്പാടിക്കു സമീപം പങ്ങട എന്ന സ്ഥലത്ത് പത്തുപതോളം ഇടവകക്കാർ മാത്രമുണ്ടായിരുന്ന ഒരു ചെറിയ ദേവാലയം വി: കന്യകമറിയാമിന്റെ നാമത്തിൽ സ്ഥാപിച്ചു. കുറച്ചുകാലം കുടിക്കഴിഞ്ഞപ്പോൾ സഭയിൽ സമാധാനം കൈവന്നു. ഒരു യുവനവവൈദികൻ അവിടെ നിയമിതനുമായി. പ്രസ്തുത വൈദികൻ ചുരുങ്ങിയ കാലംകൊണ്ട് ഇടവകക്കാരുടെ പ്രശംസയ്ക്കും സ്നേഹാദരവിനും പാത്രീഭവിച്ചു. അതോടുകൂടി ചെറുതും മനോഹരവുമായ ഒരു ദേവാലയം പണിയുന്നതിനുള്ള ആഗ്രഹവും പ്രകടമായിത്തുടങ്ങി. പ്രസ്തുത വൈദികൻ പ്രാർത്ഥനാപൂർവം പ്രവർത്തനങ്ങൾ ആരംഭിച്ചു. പിന്നാലെ സാധാരണക്കാരായ ആ ജനങ്ങളും! ഒമ്പതുമാസംകൊണ്ട് ആധുനിക രീതിയിൽ മനോഹരമായ ഒരു ദേവാലയം പണി കഴിപ്പിച്ച് കൂദാശയും നടത്തി. ഇന്നത്തെ 'വലിയ, പള്ളികൾപോലും പകച്ചുനിൽക്കത്തക്കവണ്ണം അത്രമാത്രം ബ്റുഹത്തായ ഒരു പാഴ്സണേജും, കമ്മിററിഹാളും മററുള്ള എല്ലാ സജ്ജീകരണങ്ങളും അതോടൊപ്പംതന്നെ പൂർത്തിയായി.

ഈ വിജയത്തിന്റെ രഹസ്യം എന്താണ്? ത്യാഗസന്നദ്ധരായ പട്ടക്കാരന്റെയും കർമ്മവീരരായ സജ്ജനങ്ങളുടെയും ഏകോപിച്ചുള്ള പ്രവർത്തനവും, ദൈവാശ്രയവും! അതാണ് 'വഴക്കടിക്കുന്ന വൻ പള്ളികൾ'ക്ക് ഈ ചെറിയ പള്ളിക്കു നൽകുവാനുള്ള സന്ദേശം. ചെറിയ ഇടവകകൾ എങ്കിലും ദൈവാശ്രയത്തോടെ ഒത്തൊരുമിച്ചു പ്രവർത്തിച്ചാൽ ഇതിലും വലുതായ കാര്യങ്ങൾ ചെയ്യുവാൻ സാധിക്കും.

പുതിയ പള്ളിയുടെ ആഘോഷസമന്വിതമായ പ്രതിഷ്ഠാ പെരുന്നാളോടുകൂടി പ്രവർത്തനം നിന്നില്ല. എൺപതു വീടുകളെ രണ്ടു ഭാഗമായി തിരിച്ചു രണ്ടു പ്രാത്ഥനായോഗങ്ങൾ സംഘടിപ്പിച്ചു. സണ്ടേസ്കൂൾ പ്രവർത്തനം കാര്യക്ഷമമാക്കി. പുഷ്ടിയുള്ള സ്ത്രീസമാജം ക്രമീകരിച്ചു. എല്ലാററിനുമുപരിയായി യുവജനസംഘടനയും സ്ഥാപിച്ചു. അവരുടെ പ്രത്യേകതാല്പര്യപ്രകാരം ഒരു സാമൂഹ്യസേവാസമിതിയും പ്രവർത്തനമാരംഭിച്ചു. അർഹരായവർക്ക് ആവശ്യമായ സഹായം എത്തിച്ചുകൊടുക്കുന്നതിൽ അതു് ഇപ്പോൾ ഏർപ്പെട്ടിരിക്കുന്നു. സ്ക്കോളർഷിപ്പുകൾ നൽകുന്നതിനും, വസ്ത്രം, ഭക്ഷ്യധാന്യങ്ങൾ ഇവ വിതരണം ചെയ്യുന്നതിനും അത്യാഹിതഘട്ടങ്ങളിൽ വേണ്ട വൈദ്യസഹായം എത്തിക്കുന്നതിനുമായി ഇപ്പോൾ ശ്രമിച്ചുകൊണ്ടിരിക്കുന്നു.

ഇവയ്ക്കെല്ലാമുപരിയായി ആഴ്ചതോറുമുള്ള ബൈബിൾക്ലാസ്സും ആരംഭിച്ചിരിക്കുന്നു. ഇപ്രകാരം മററ് ഇടവകകളും പ്രവർത്തനത്തിലേക്കു വന്നുകഴിയുമ്പോൾ, അതു് അവയ്ക്കുതന്നെയും, നാട്ടിനും, സഭയ്ക്കും ഒരു അനുഗ്രഹമായിത്തീരും.

ഒരു ഇടവകയെ പ്രവർത്തനസജ്ജമാക്കുന്നതിൽ അതിപ്രധാനമായ ഉത്തരവാദിത്വം അതിലെ പുരോഹിതന്മാരിൽ ആണ് നിക്ഷിപ്തമായിരിക്കുന്നതു്. സമർപ്പണബുദ്ധ്യാ പ്രവർത്തിക്കുന്ന പുരോഹിതനു മാത്രമേ അതിലെ ജനങ്ങളെ നേരായ മാർഗ്ഗത്തിൽ ചലിപ്പിക്കുവാൻ സാധിക്കുകയുള്ളു. അതിന് ഒന്നാമതായി ആവശ്യമുള്ളതു് ജനങ്ങളുടെ വിശ്വാസം പുരോഹിതൻ ആർജ്ജിക്കുക എന്നതാണ്. അങ്ങനെ ഒരു അവസ്ഥയിൽ എത്തിയാൽ, പുരോഹിതൻ പറയുന്നതെന്തും ശിരസ്സാ വഹിക്കുന്നതിനു സന്നദ്ധമായി ജനം മുമ്പോട്ടു വരും. ദൈവത്തിലുള്ള ഉറച്ച വിശ്വാസത്തിൽ പുരോഹിതൻ വന്നെങ്കിൽ മാത്രമേ പുരോഹിതനിലുള്ള വിശ്വാസത്തിൽ ജനങ്ങൾ വരികയുള്ളു:

ഇടവകയിലെ പുരോഹിതന്മാരും ജനങ്ങളും തമ്മിലുള്ള സമ്പർക്കമാണ് ഇടവകകളുടെ പുരോഗതിക്കുള്ള രണ്ടാമത്തെ നിദാനം. പണപ്പിരിവിനും, ഇടവകക്കാർ ആവശ്യപ്പെടുമ്പോൾ മാത്രമുള്ള ഭവനശുദ്ധീകരണത്തിനുമായി ഇടവകക്കാരെ സമീപിക്കുന്ന രീതി അവസാനിപ്പിച്ചിട്ട്, ഇടവകയിലെ ഓരോ ഭവനവും സന്ദർശിക്കുന്നതിനും, രോഗികൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതിനുമായി വികാരിയുടെ നേതൃത്വത്തിൽ സന്നദ്ധസംഘങ്ങൾ തന്നെ രൂപീകരിക്കുന്നതു നല്ലതാണ്. അപ്രകാരമൊരു സ്ഥിതിയിലേക്ക് കടന്നുകഴിയുമ്പോൾ ഇടവകയിലെ ഓരോ വ്യക്തിയും പട്ടക്കാരനും തമ്മിൽ ഇടയത്വത്തിന്റേതോ, പൈതൃകാപരമോ ആയ ബന്ധത്തിലേക്കു വരുവാൻ സാധിക്കുന്നു. ഈ ബന്ധം പള്ളികളിലെ ആത്മീകസംഘടനകളെ ശക്തീകരിക്കുന്നതിനു പ്രചോദനം നൽകും.

സ്വർഗ്ഗീയരഹസ്യങ്ങൾ വെളിപ്പെടുത്തി കൊടുപ്പാനുള്ള ഉത്തരവാദിത്വവും പുരോഹിതനിൽ നിക്ഷിപ്തമായിരിക്കുന്നു. വി. ഇഗ്നാത്തിയോസ് പറയുന്നതു പുരോഹിതൻ സ്വർഗ്ഗീയഭണ്ഡാഗാരത്തിന്റെ കാവൽക്കാരനും ദൈവികരഹസ്യങ്ങളുടെ കലവറക്കാരനും ആകുന്നു എന്നാണ്. ഇടവകയിലെ പട്ടക്കാരുടെ ആത്മീയവിഷത്തിലുള്ള അഗാധജ്ഞാനം ജനങ്ങളെ തങ്ങളിലേക്ക് ആകർഷിക്കുന്നതിനുള്ള ഒരുപാധിയാണ്. ഇതു ജനഹൃദയങ്ങളിൽ മതിപ്പുളവാക്കുന്നതിനു പര്യാപ്തവുമാന്നു്. ഇടവകയിലെ ആടുകളുടെ ആത്മീയവിജ്ഞാനം അതിലെ പട്ടക്കാരായ ഇടയന്മാരുടെ ആത്മീയജ്ഞാനത്തിലാണ് അടിസ്ഥാനപ്പെട്ടിരിക്കുന്നതു് എന്നു പറഞ്ഞാൽ ഒരു ഭാഗംവരെ ശരിയാണ്. ഒരു ചിന്തകന്റെ അഭിപ്രായത്തിൽ ജനമദ്ധ്യത്തിൽ വസിച്ചുകൊണ്ടു ദൈവസന്നിധിയിലേക്ക് ജനത്തെ ഉയർത്തുവാനാണ് പുരോഹിതൻ. ജനങ്ങളുടെ ശ്രേഷ്ഠചിന്തകളെ മാനിച്ചുകൊണ്ട് ആത്മികഅറിവും നിറവും പട്ടക്കാർ നൽകുമ്പോൾ ജനങ്ങൾ ഉണർവുള്ളവരായിത്തീരും. അപ്പോൾ പട്ടക്കാരുടെ ആത്മീയവിഷയത്തിലുള്ള ജ്ഞാനമാണ് ഇടവകയുടെ അഭിവൃദ്ധിക്കുള്ള മറെറാരു ഹേതു.

പുരോഹിതന്മാരുടെ മാതൃകാപരമായ ജീവിതമാണ് ഇടവകയുടെ ഉന്നമനത്തിനുള്ള നാലാമത്തെ കാരണം. പ്രാത്ഥനാജീവിതവും ജീവിതവിശുദ്ധിയുമാണു ജനങ്ങൾക്കു നൽകേണ്ട മാതൃക. ആത്മാക്കളുടെ ആദായം ലക്ഷ്യവും ആയി തീർക്കണം. ജനങ്ങളുടെ ലാഭനഷ്ടങ്ങളിലും സുഖദു:ഖങ്ങളിലും പങ്കാളികൾ ആകുകയും ചെയ്യേണ്ടിയിരിക്കുന്നു. ഇതിനെല്ലാററിനുമുപരിയായി, മിശിഹായുടെ സാക്ഷാൽ പ്രതിഫലനമായി പട്ടക്കാർ തീരുകകൂടി ചെയ്യുമ്പോൾ ഇടവകകൾ ഉയരുകയായി. ഇടവകയുടെ ഉയർച്ച അതിന്റെ പ്രവർത്തനങ്ങളിലൂടെയാണു കാണുവാൻ കഴിയുന്നതു്. ഇടവകകളെ പ്രവർത്തനത്തിലേക്കു കൊണ്ടുവരേണ്ടതു പട്ടക്കാരാണ്.

# വാർത്തകളും കുറിപ്പുകളും

(കെ. വി. എം.)

ഓർത്തഡോക്സ് സഭാംഗങ്ങളായ കോളജ് അദ്ധ്യാപകർക്കു വേണ്ടി സെ. 27, 28 തീയതികളിൽ ആലുവാ ഫെലോഷിപ്പ് ഹൗസിൽ വച്ച് ഒരു കോൺഫറൻസു നടത്താൻ വിദ്യാർത്ഥിപ്രസ്ഥാനം തീരുമാനിച്ചിരിക്കുന്നത് അഭിനന്ദനീയവും സമയോചിതവുമാണ്. വിദ്യാഭ്യാസരംഗത്തുണ്ടായിരിക്കുന്ന പരിവർത്തനങ്ങൾ, അച്ചടക്കരാഹിത്യം, അദ്ധ്യാപകവൃത്തിയുടെ മാന്യത, ചുമതലകൾ, കർത്തവ്യങ്ങൾ, ക്രിസ്തീയഅദ്ധ്യാപകൻ നേരിടേണ്ടിവരുന്ന വെല്ലുവിളികൾ മുതലായ വിഷയങ്ങൾ കോൺഫറൻസ് ചർച്ചചെയ്യുന്നതു സമുചിതമായിരിക്കും. ഇന്ത്യ സ്വാതന്ത്ര്യം പ്രാപിച്ചശേഷം അദ്ധ്യാപകരുടെ ശമ്പളക്കാര്യത്തിൽ വളരെയധികം അഭിവൃദ്ധി ഉണ്ടായിട്ടുണ്ടെങ്കിലും അവർക്കു സമൂഹത്തിലുണ്ടായിരുന്ന മാന്യസ്ഥാനത്തിനു് ഇടിവു തട്ടിപ്പോയി. കഴിഞ്ഞ തലമുറയിൽ ജീവിച്ചിരുന്ന ഗുരുക്കന്മാരും ഇന്നത്തെ കോളജ് അദ്ധ്യാപകരും തമ്മിൽ തുലനം ചെയ്യാൻ സാദ്ധ്യമല്ല. രാഷ്ട്രീയസ്വാതന്ത്ര്യാഭിലാഷത്തിന്റെ അലയടികളിലൂടെ കടന്നുവന്നിട്ടുള്ള ഇന്നത്തെ കോളജ് അദ്ധ്യാപകരിൽ പലരും വിദ്യാർത്ഥികളുടെ ഇഷ്ടാനിഷ്ടങ്ങളുടെ സ്വാധീനവലയത്തിൽ അകപ്പെട്ടുകഴിയുന്നവരാണ്. അവർക്കു നയിക്കുന്നതിനോ വേണ്ടവിധത്തിൽ കുട്ടികളിൽ സ്വാധീനംചെലുത്തുന്നതിനോ കഴിവില്ല. തെററായ മാർഗ്ഗങ്ങളിലൂടെ പരീക്ഷ തരണംചെയ്യുകയും പ്രധാനമായും വിദ്യാഭ്യാസയോഗ്യതയുടെ പേരിലല്ലാതെ കലാലയങ്ങളിൽ അദ്ധ്യാപകരായി പ്രവേശിക്കുകയും ചെയ്യുന്നവർക്കു് ഇന്നത്തെ യുവതലമുറയ്ക്കു് നന്മയുടെ മാർഗ്ഗമൊന്നും നൽകാനില്ലെന്നുള്ള സത്യം വിസ്മരിക്കാനാവില്ല. ഓർത്തഡോക്സ്സഭയിലെ അദ്ധ്യാപകരിൽ എത്രപേർ ആലുവാ സമ്മേളനത്തിനു വരും? അദ്ധ്യാപകർ കുറഞ്ഞാൽ അതിന്റെ കാരണം എന്ത്? ഈ പ്രശ്നങ്ങൾ വിദ്യാർത്ഥിപ്രസ്ഥാനം പിന്നീടു പഠിക്കുന്നതു കോളജുകളിലെ പ്രസ്ഥാനശാഖകളുടെ വിജയകരമായ പ്രവർത്തനങ്ങൾക്കു സഹായകമായിരിക്കും.

ഹൈസ്കൂൾ അദ്ധ്യാപകർക്കുവേണ്ടി ഇത്തരം കോൺഫറൻസുകൾ വിവിധസ്ഥലങ്ങളിൽ സംഘടിപ്പിക്കുന്നതു കൂടുതൽ പ്രയോജനകരമായിരിക്കുമെന്നു തോന്നുന്നു.

## ശവസംസ്ക്കാരം

തന്റെ ശവസംസ്ക്കാരം ഏററവും ലളിതമായ രീതിയിലായിരിക്കണമെന്നും അതിനുവേണ്ടി ജനങ്ങളുടെ പണവും സമയവും പാഴാക്കരുതെന്നും അടുത്തകാലത്തു നിര്യാതനായ ഉത്തരവിയററ്നാം പ്രസിഡൻറ് ഹോചിമിൻ സ്വരാജ്യവാസികളെനേരത്തെതയ്യാറാക്കിയിരുന്നഅന്ത്യസന്ദേശത്തിലൂടെ ഉദ്ബോധിപ്പിക്കുകയുണ്ടായി. ഒരു നിരീശ്വരവിശ്വാസിയായിരുന്നു എങ്കിലും ജനങ്ങളുടെ സ്വാതന്ത്ര്യത്തിനും ക്ഷേമത്തിനും വേണ്ടി ജീവിതം സമർപ്പിച്ച ഹോചിമിന്റെ ശവസംസ്ക്കാരം സംബന്ധിച്ച ഉപദേശം പ്രശംസാർഹമാണ്. മൃതരായവരെ സംബന്ധിച്ചിടത്തോളം ശവസംസ്ക്കാരത്തിനു അതിന്റേതായ സ്ഥാനമുണ്ടെങ്കിലും ജീവിച്ചിരിക്കുന്നവരുടെ പ്രതാപം കാണിക്കുന്നതിനുള്ള ആർഭാടപൂർവമായ ശവസംസ്ക്കാരച്ചടങ്ങുകൾ ഒഴിവാക്കാവുന്നതാണ്. ജീവിതം എങ്ങനെ ചെലവഴിച്ച ആളാണെങ്കിലും ഒന്നോ അധികമോ മെത്രാന്മാർ ശവമടക്കാൻ വേണമെന്നു ചിലർ നിർബന്ധമുണ്ട്. ബിഷപ്പിന്റെ 'പ്രധാനകാർമ്മികത്വ'... സമിത്തേരിയിലെ 'പ്രത്യേകം തയ്യാറാക്കിയ' കല്ലറയും പ്രതാപത്തിന്റെ പ്രതീകങ്ങളാണെന്നു ധരിക്കുന്നവരും മററുള്ളവരെ ധരിപ്പിക്കുന്നവരും ഇന്നു വളരെയധികം ഉണ്ട്. മരണം അടഞ്ഞ വ്യക്തിയെപ്പററി ഒന്നും അറിയാൻ പാടില്ലാത്ത ബിഷപ്പ് ചരമപ്രസംഗം ചെയ്യേണ്ടിവരുന്നതും മദ്യപനെയും ധാർമ്മികജീവിതത്തിൽ ശ്രദ്ധിക്കാതെ ജീവിച്ചവനെയും മാതൃകാപരമായ ജീവിതം നയിച്ച ആളെന്നു വിശേഷിപ്പിച്ച് അദ്ദേഹത്തിന്റെ പിന്നടികളിൽ നടക്കണമെന്നു് ഉദ്ബോധിപ്പിക്കേണ്ടിവരുന്നതും വിരോധാഭാസമല്ലെങ്കിൽ പിന്നെന്താണ്.

അടുത്തകാലത്തു മറെറാരാളിന്റെ വീട്ടിൽ ചെന്നുകയറി മരണം അടഞ്ഞു നടുറോഡിൽ കിടക്കേണ്ടിവന്ന ഒരു ക്രിസ്തീയ നാമധാരിയുടെ മൃതദേഹം അടക്കം ചെയ്യേണ്ടി വരുമായിരുന്ന ഗതികേടിൽനിന്നു രക്ഷപ്പെടാൻ ഒരു വൈദികൻ ഒരു മെത്രാപ്പോലീത്തായുടെ നിർദ്ദേശാനുസരണം സ്ഥലംവിട്ട സംഭവത്തിനു് ഈ ലേഖകനും സാക്ഷിയാണ്. തങ്ങളുടെ പ്രവൃത്തിമൂലം ക്രിസ്ത്യാനികളിൽ പലരും ക്രിസ്തീയമായ ശവസംസ്കാരശുശ്രൂഷകൾക്കുപോലും അർഹരല്ലാതായിത്തീർന്നിട്ടുണ്ട്. അങ്ങനെയുള്ളവരെ സംബന്ധിച്ചിടത്തോളമെങ്കിലും ഹോചിമിന്റെ ഉപദേശം വളരെയധികം സമുചിതമാണ്.

## ഭൂമികൈയേററം

അന്യരുടെ വസ്തുക്കൾ കൈയേറുന്നതു് ഒരു ഫാഷനും നേട്ടവുമായി കരുതുന്ന ഒരു കാലഘട്ടമാണല്ലോ ഇത്. ദേവാലയങ്ങളുടെയും ട്രസ്റ്റുകളുടെയും മററും സ്വത്തുക്കൾ കൈയേറുമെന്നു് മുന്നറിയിപ്പു നൽകപ്പെട്ടിരിക്കുകയാണല്ലോ. കമ്യൂണിസ്റ്റുകളുമായും മററും നല്ല കാര്യങ്ങളിൽ സഹകരിച്ചാൽ കുഴപ്പമില്ലെന്നു ചിന്തിക്കുകയും എഴുതുകയും പറയുകയും അതനുസരിച്ചു വോട്ടുചെയ്യുകയും ചെയ്തിട്ടുള്ള ഈശ്വരവിശ്വാസികൾ ഇപ്പോൾ കാര്യങ്ങൾ മനസ്സിലാക്കുന്നുണ്ടാവണം. ക്രിസ്ത്യാനികളിൽ വളരെയധികംപേർ കമ്യൂണിസ്റ്റുകളെ വോട്ടുചെയ്തു വിജയിപ്പിച്ചിട്ടുണ്ട്. നിയമവും സമാധാനവും ആഗ്രഹിക്കുന്ന പാർട്ടികളെ തേജോവധം ചെയ്തശേഷം നാട്ടിൽ അസമാധാനത്തിന്റെ വിത്തുവിതയ്ക്കാനുള്ള സൗകര്യം കൊടുത്തതു് കേരളത്തിലെ മതവിശ്വാസികൾതന്നെയാണ്. സ്വാതന്ത്ര്യത്തിനുവേണ്ടി ആഗ്രഹിച്ചവരുടെ സ്വാതന്ത്ര്യം ഒരു കൂട്ടർ അപഹരിക്കുകയും ചെയ്യുന്ന കാഴ്ചയാണ് ഇന്നു കേരളത്തിൽ കാണുന്നതു്. മതമോ സനാതനമൂല്യങ്ങളോ സംരക്ഷിക്കണമെങ്കിൽ ഇവിടത്തെ മതവിശ്വാസികൾ ഉണർന്നു പ്രവർത്തിച്ചേ തീരൂ. കൂടുതൽ ഭൂമിയുള്ളവർ ക്രിസ്തീയസ്നേഹത്തെ മുൻനിർത്തി അർഹരും പാവപ്പെട്ടവരുമായ ആളുകൾക്കു് ഭൂമി വിതരണം ചെയ്യേണ്ടതാണ്. സ്വത്തു് ഒരു ട്രസ്റ്റാണ്. ദൈവം തങ്ങളെ ഏല്പിച്ചിരിക്കുന്ന ആ ട്രസ്റ്റ് എപ്രകാരം ചെലവഴിക്കും എന്നുള്ളതു് ഒരു പ്രധാന കാര്യമാണ്.

## അഴിമതി

അഴിമതി ഇന്നു് ഇല്ലാത്ത രംഗങ്ങൾ ഇല്ല. മന്ത്രിമാരുടെയും രാഷ്ട്രീയപാർട്ടികളുടെയും മതസംഘടനകളുടെയും അഴിമതികൾ ഇന്നു പരസ്യമാണ്. കാര്യങ്ങൾ സാധിക്കണമെങ്കിൽ കൈക്കൂലി വേണം. ഉദ്യോഗസ്ഥന്മാരിൽ പലരും തങ്ങൾ ചെയ്യുന്ന ജോലിയുടെ പ്രതിഫലമാണ് ശമ്പളം എന്നു കരുതുന്നില്ല. വിദ്യാലയങ്ങളിൽ പ്രവേശനം ലഭിക്കു

# മലങ്കരസഭയുടെ മിഷനറി പരിശീലനകേന്ദ്രം

**കെ. വി. മാമ്മൻ**

മലങ്കര ഓർത്തഡോക്സ്സഭയ്ക്ക് ഒരു മിഷനറി പരിശീലനകേന്ദ്രം വേണമെന്നുള്ള ചിന്താഗതി അടുത്ത കാലത്തു വളർന്നുവരുന്നുണ്ട്. മിഷനറി പരിശീലനകേന്ദ്രം ഏതു രൂപത്തിലുള്ളതായിരിക്കണമെന്നതിനെപ്പറ്റി വ്യക്തമായ രൂപം പലർക്കും ഇല്ലെന്നുള്ളതാണ് സത്യം. വടക്കേഇന്ത്യയിൽ ഒരു കേന്ദ്രം ആരംഭിക്കണമെന്നുള്ള നിർദ്ദേശം ഇപ്പോൾ തണുത്തുകിടക്കുകയാണ്. കേരളത്തിനു വെളിയിൽ കോയമ്പത്തൂരിനടുത്തുള്ള തടാകം ആശ്രമം കേന്ദ്രമാക്കി ഒരു കേന്ദ്രം വേണമെന്നുള്ള നിർദ്ദേശവും അടുത്തകാലത്തുണ്ടായി. എന്നാൽ അതിനുള്ള സൗകര്യം തടാകം ആശ്രമത്തിൽ ഇപ്പോഴില്ലെന്നു വ്യക്തമാക്കപ്പെട്ടിരിക്കുകയാണ്. അതുകൊണ്ടു മാവേലിക്കരയിലുള്ള സുവിശേഷാലയത്തിൽ മിഷനറി പരിശീലനകേന്ദ്രം ആരംഭിക്കാമെന്നു കരുതിയിരിക്കുന്നവരും ഉണ്ട്.

ഒരു മിഷനറി പരിശീലനകേന്ദ്രം കൊണ്ട് അർത്ഥമാക്കുന്നത് എന്താണെന്ന് ആദ്യം വ്യക്തമാക്കേണ്ടതുണ്ട്. പാശ്ചാത്യ ക്രൈസ്തവസഭകൾ ലോകമെങ്ങും അയച്ചുകൊണ്ടിരിക്കുന്ന മിഷനറി വീരന്മാരേപ്പോലെയുള്ള ആളുകളെ വാർത്തെടുക്കുന്ന കേന്ദ്രമാണോ നാം വിഭാവന ചെയ്യുന്നത്? ഇന്ത്യയിലെ എല്ലാ സ്റ്റേറ്റുകളിലും യേശുക്രിസ്തുവിനെ പ്രസംഗിക്കുന്നതിനും സേവനങ്ങളിലൂടെ ക്രിസ്തുവിനെ കാണിച്ചുകൊടുക്കുന്നതിനും ജീവിതത്തിലൂടെ ക്രിസ്തുവിനു സാക്ഷ്യം വഹിക്കുന്നതിനും പറ്റിയ പണ്ഡിതന്മാരും വിനയസമ്പന്നന്മാരും ആയ വ്യക്തികളെ സൃഷ്ടിക്കുന്നതിനുള്ള കഴിവ് ഇന്നു സഭയ്ക്കുണ്ടോ എന്ന് ആലോചിക്കണം. പലപ്പോഴും ഇടവകകളിൽ പ്രവർത്തിക്കുന്ന സ്ളീബാദാസന്മാരുടെയും ഉപദേശിമാരുടെയും നിലവാരത്തിലുള്ള പ്രവർത്തകരെ സൃഷ്ടിക്കുന്നതിനുള്ള പരിശീലനകേന്ദ്രമായിരിക്കും ചിലരെങ്കിലും വിഭാവന ചെയ്യുന്നത്. മിഷനറി പരിശീലനകേന്ദ്രം കൊണ്ട് ഉദ്ദേശിക്കുന്നത് അതാണെങ്കിൽ ആളുകളെ കിട്ടുന്നതിനോ സ്ഥലം തെരഞ്ഞെടുക്കുന്നതിനോ പ്രയാസം കുറവായിരിക്കും.

എന്നാൽ പണ്ഡിതന്മാരും സേവനാസക്തിയുള്ളവരുമായ വൈദികരെപ്പോലും വേണ്ടത്ര വാർത്തെടുക്കാൻ കഴിവില്ലാത്ത ഒരു സഭയ്ക്ക് ഇന്നു മിഷനറി പരിശീലനകേന്ദ്രം വിഭാവനം ചെയ്യാൻ തന്നെ സാധിക്കുകയില്ലെന്നുള്ളതാണു സത്യം. പഠിക്കാനും പഠിപ്പിക്കാനും ആളില്ല. പഠിപ്പിക്കാൻ വിഷയങ്ങളില്ല. പഠിക്കാൻ ആളു വന്നാൽ താമസിക്കാൻ സ്ഥലവുമില്ല. പഠിച്ചു കഴിഞ്ഞാൽ എന്തു ചെയ്യിക്കണമെന്ന പരിപാടിയുമില്ല. ഇതാണ് ഇന്നത്തെ ചിത്രം. ഈ യാഥാർത്ഥ്യങ്ങൾ കണക്കിലെടുക്കാതെ മിഷനറി പരിശീലനകേന്ദ്രത്തെപ്പറ്റി പറഞ്ഞിട്ടു കാര്യമില്ല. മിഷനറി പരിശീലനകേന്ദ്രം എന്ത് എങ്ങനെ എന്നതിനെപ്പറ്റി ഓർത്തഡോക്സ് യൂത്ത് ചീഫ് എഡിറ്ററോ ഫാദർ എം. വി. ജോർജോ മറ്റോ വ്യക്തമായ രൂപത്തോടു കൂടിയ ഒരു ലേഖനം എഴുതി അസ്മാദൃശരുടെ സംശയങ്ങൾക്കു നിവാരണം വരുത്തിയാൽ കൊള്ളാം. കോളജ് വിദ്യാഭ്യാസവും വേദശാസ്ത്രപഠനവും പൂർത്തിയാക്കിയ ശേഷം വിവിധഭാഷകൾ പഠിച്ചും മറ്റും മിഷനറിപ്രവർത്തനങ്ങൾക്കിറങ്ങാൻ പറ്റിയ ആളുകളെ എങ്ങനെ ആര് ഒരുക്കും. അതിനുള്ള മിഷനറി മനോഭാവമോ പശ്ചാത്തലമോ സഭയ്ക്കോ ബിഷപ്പുമാർക്കോ ഉണ്ടോ? ഉണ്ടെങ്കിൽ സ്വാഭാവികമായും മിഷനറി പരിശീലനകേന്ദ്രം ഉണ്ടാകും. വൈദികസ്ഥാനം മറ്റൊരു ജോലിക്കും വിദേശങ്ങളിൽ കടന്നുപറ്റാനും വേണ്ടി ഉപയോഗിക്കുന്നവരെക്കൊണ്ടു സഭയ്ക്കോ അയയ്ക്കുന്നവർക്കുതന്നെയോ വലിയ പ്രയോജനമൊന്നുമില്ല. അതുകൊണ്ടു കേരളത്തിനോ ഇന്ത്യയ്ക്കോ വലിയ പ്രയോജനവും സിദ്ധിച്ചെന്നു വരികയില്ല. മിഷനറി കേന്ദ്രം എന്നു കേൾക്കുമ്പോൾ വൈദികരെ സൃഷ്ടിക്കാനുള്ള ഒരു കേന്ദ്രം എന്ന് ആരും തെറ്റിദ്ധരിക്കരുത്.

മലങ്കരസഭയിൽ 'വേദശാസ്ത്രം അറിയാവുന്ന അവൈദികർ വളരെ കുറവാണ്. പഠിക്കുന്നതിനു സൗകര്യമോ പുസ്തകങ്ങളോ ഇല്ലതാനും. നമ്മുടെ വൈദികസെമിനാരി തന്നെ, പഠനത്തിന്റെ നിലവാരം, പഠിക്കാൻ വരുന്ന കുട്ടികളുടെ മോശമായ അക്കാദമിക് യോഗ്യത, വേണ്ടത്ര യോഗ്യതയുള്ള അദ്ധ്യാപകരുടെ കുറവ്, സാമ്പത്തികശേഷിയില്ലായ്മ എന്നീ പ്രശ്നങ്ങൾ നേരിട്ടുകൊണ്ടിരിക്കുകയാണ്. തന്നിമിത്തം വൈദികസെമിനാരിയിൽനിന്നു മിഷനറി പരിശീലനകേന്ദ്രത്തിന് എന്തെങ്കിലും പ്രായോഗികസഹായം ലഭിക്കുമെന്നു പറയാറായിട്ടില്ല.

ആരാധന, ഭരണം എന്നീ കാര്യങ്ങളിൽ താല്പര്യമുള്ള മെത്രാപ്പോലീത്താമാർക്കും ഇപ്പോൾ മിഷനറി പരിശീലനകേന്ദ്രം നടത്താനുള്ള കഴിവില്ല. അപ്പോൾ ആരു നടത്തും എന്നുചോദ്യം ഉദിക്കും. ആരും നടത്താനില്ല എന്നുള്ള സത്യത്തിൽ നാം എത്തുകയും ചെയ്യേക്കും.

---

ന്നതിനും നിയമനം ലഭിക്കുന്നതിനും പണം നൽകണം. സർക്കാർസർവീസിൽ കയറണമെങ്കിൽ പണം വേണം. മെഡിക്കൽകോളജ് ആശുപത്രിയിൽ ഒരു കിടക്ക കിട്ടണമെങ്കിൽ സൂപ്രണ്ടിനു കൈക്കൂലി കൊടുക്കണം. അങ്ങനെ കൈക്കൂലിയും അഴിമതിയും ജീവിതത്തിലെ അവിഭാജ്യഘടകങ്ങളായി മാറിയിരിക്കുകയാണ്. അഴിമതിയെപ്പറ്റിയുള്ള അറപ്പ് അടുത്തുതന്നെ മാറും. അഴിമതി നടത്തുകയും കൈക്കൂലി വാങ്ങുകയും ചെയ്യുന്നവരെ പൂജിക്കുകയും മിടുക്കന്മാരെന്നു വിളിക്കുകയും ചെയ്യുന്ന ഒരു ജനവിഭാഗം ഉള്ള കാലത്തോളം അഴിമതി നിലനിൽക്കും. അഴിമതി, കൈക്കൂലി മുതലായ നടപടികൾക്ക് എതിരായി ഒരു കൊടുങ്കാറ്റഴിച്ചുവിടുന്നതിനുള്ള ധാർമ്മികശക്തികേന്ദ്രം ഇന്നു കേരളത്തിലൊ ഭാരതത്തിലൊ ഇല്ലെന്നുള്ളതാണ് നിർഭാഗ്യകരമായ നഗ്നസത്യം.

---

## ചർച്ചവീക്കിലി വരിസംഖ്യ ജൂലൈ മുതൽ 6 രൂപ മാത്രം

കഴിഞ്ഞ വർഷം കൂട്ടിയ പത്രമാസികകളുടെ പോസ്റ്റേജ് 5 പൈസയിൽനിന്നു രണ്ടു പൈസയായി ഇപ്പോൾ കേന്ദ്രഗവർമെന്റ് കുറവു ചെയ്തിരിക്കുന്നതിനാൽ ചർച്ചവീക്കിലിയുടെ വരിസംഖ്യ 7 രൂപ 50 പൈസയിൽ നിന്നു 6 രൂപയായി കുറവു ചെയ്തിരിക്കുന്ന വിവരം മാന്യ വരിക്കാരെ സസന്തോഷം അറിയിച്ചുകൊള്ളുന്നു. 1969 ജൂലൈ 1 മുതൽ പുതിയ നിരക്കു പ്രാബല്യത്തിൽ വന്നിരിക്കുന്നു. വരിസംഖ്യ മുൻകൂർ അയ[illegible] സഹായിക്കുക.

മാനേജർ,
ചർച്ചവീക്കിലി, കോട്ടയം.

# FAITH, THE MOST PRECIOUS GIFT

We are not among those who shrink back, and are lost; we have the faith to make life our own. And what is faith? Faith gives substance to our hopes and make us certain of realities we do not see." (Hebrews x, 39-xi, i. NEB).

Faith is the item on St. Paul's list of the fruit of the Spirit to which we now come; and it is fundamental. For if we were to try to put into words what it is that distinguishes the Christian from his non-Christian neighbour, it is the fact that the one has a faith which the other has not.

The attitude of non-faith in the non-Christian tends to affect professing Christians more than we sometimes recognise. He has come to regard this earthly life of ours as a completely closed system of cause and effect, completely explainable, if not now, then in a few years' time, by the aid of physical science alone. Further, modern psychology has made such strides in the understanding and explanation of human behaviour, and the treatment of trouble of the mind and conscience, that for many, all matters of behaviour and responsibility are, or soon will be, explainable in psychological terms alone. We shall be foolish to disregard all this new knowledge; but we shall be even more foolish to give into the non-Christian's fond imagining that, by means of physical and mental science. the whole of life and its meaning can now be described and accounted for. In taking this attitude, he is missing out a whole dimension of reality, the dimension of the spiritual—of God.

Often we are inclined, even the Christians among us, to think of the physical world as somehow real while the spiritual is regarded as unreal or imaginary. Exactly the opposite is the truth. As St. Paul saw long ago, "What is seen passes away; what is unseen is eternal." The Biblical picture is of the whole material world, as known to physical science, and the whole world of human thougts, desires and emotions, as known to the psychologists, being interpenetrated with this further dimension. And to sense the reality of this spiritual dimention, to conform to its purpose and order, to perceive the real spiritual world working in and through the visible world order, is what the Bible calls Faith.

Look again at the famous definition by the writer to the Hebrews Faith is the faculty by which the unseen dimension of God,, and whole world of reality, is grasped, drawn upou and lived by. And those who, in the Spirit, "live by faith", are those who, in the ordinary round of daily affairs, approach life's choices and receive life's experiences great or small, in the light of a supernatural dimension more than the physical one'

Thus one result of being a Christian is this basic change in our attitude, as to what we regard as the ultimate reality, and the most important fact of life. The writer to the Hebrews continues after his definition to give a list of those who lived a faith, who revealed in many different ways that for them the material world is by no means rhe only reality. And this we are called to do, supremly by our worship and also by the motives for our choices, and our attitudes to life's events. Such faith makes all the difference. It is the most precious of the Spirit's gifts.

Diakonos

---

# OLD AGE

People's characters often deteriorate as they become senile: does God make allowances for this?

Old age not only means that for second time in one's life one is the treated as a child, but also that in many cases one behaves like a child again. It is "second childhood" in both regards.

It seems clear to me that, just as God does not blame us in childhood for not having an adult's discretion, so he does not blame us in senility for not having an adult's discretion, The child of three has not acquired it, and the old man of ninety-three may have lost it. But, just as even the child of three bears a small degree of responsibility for his actions, so it is likely to be with the old man also; it is too much to write him off as totally irresponsible. It is the clear teaching of the Bible that God makes allowances and does not lump people together indiscriminately.

It may be said that, if God makes allowances for the very young and the very old, does he not make allowances for his adult children who suffer from handicaps of heredity or environment. Indeed yes; it is his property always to have mercy. God does not treat children as if they were adults, nor does he so treat those in their second childhood; but we must go much much further.

God does not generalise; he treats every single one of his creatures as an individual person. There is nothing rough-and-ready abont his actions in relation to us; his love and concern exceed those of an earthly father or mother, and no parent, however large the family. fails to differentiate between child and child.

It may be argued logically that, if some badness is not quite as bad as might be supposed because of predisposing causes. That is also true, and those who have been most successful in following the example of Jesus Christ have been the most eager to attribute the glory to God and to themselves. That God's verdict may be very different from man's has always been obvious to the profound thinker, and, the more anyone knows, the less prone he is to dogmatise.

It may not be entirely true, but there is a great measure of truth in the saying, Tout comprendre, c'est tout pardonuer. It is not a bad mxim to go on.

Kenneth Ross

Reg. No. K 289 Licence No. 4

ചർച്ച് വീക്കിലി

# An Appeal to the Christians

Acharya Vinobaji

Here I am placing before you the teachings of Jesus Christ as I have understood them and tried to follow in my humble little way. But there is no doubt about it that Bhoodan–Gramdan movement is on the path shown by him.

**My Also-ism**

You, of the Christian faith, will not count me among your co-religionists, though you may do so if you are generous. But certainly you will not take me as one of your Church and will say, he is a Hindu after all. But Christ has not made this distinction. He says, "I have other mansions also". I, therefore, maintain that on mansion of His is what you call Christianity, another is what you call Vedantism, still another is what you call Buddhism, and yet another is what you call Islam and so on. All these are His mansions. Jesus Christ was nothing 'personal': "He is today, to-morrow and forever". He is upon eternity. However, I do want to claim I am also Christian. If you could realise the significance of this "also", it would be very beneficial for the world. I call it "Also-ism". I am also a Christian, also a Hindu, also a Muslim and also a Buddhist. I am 'also'. We should be 'inclusive' and not 'exclusive'. I asked a friend whether Christians of all denominations assembled together since they did not do so even for pryer. He replied, "They do so these days". I remarked, "Thanks, you are then very kind to Jesus Christ."

**Religion should be inclusive**

Differences are common in religion. They are there in Hinduism and in others too. There are six schools of philosophy in Hinduism, stressing difference in views about fundamentals. But the heart behind them is one. If there is difference in opinion, we must do "synthesis" and derive the benefit of the experiences of all. We should never contend that we alone have the realisation of God. The Quran says —"We make no distinction between different messengers of God." All are sent by God—Ram, Krishna, Gautam, Mahavir, Jesus Christ, Abraham, Mohammed. We do not differentiate among them and we believe in all of them. My dear brothren! No true religion can be "exclusive". It must be inclusive— "you are also mine", "you are also mine".

Perhaps you might be aware that after a continuous study of Jesus Christ for twenty-five or thirty years I have compiled a little book "The Essence of the Christian Teaching"—I have given the chapter headings in Sanskrit. Likewise I have studied the Quran and brought out its substance in "Essence of Quran". I have also gone through the in Dhammapada of Buddha and rearranged it. I have also written a small commentary on the Gita, which, known as "Gita Pravanchan", has been published in all the languages of the country. I have also written something on Japuji, the Granth Saheb of the Sikhs.

**The Call of this Age**

What I want to stress upon is that I seek a synthesis of all religions. People of various religions should have one heart and all should unite together to oppose evil. The situation is that we get together for so many things, but when it comes to prayer or reciting God's name we will run away in different directions, as if there were a lathi charge! In other words, God who unites all has proved to be the breaking factor. This is why I have adopted the way of silent prayer. Today, due to their vain arrogance religions have only served to tear hearts asunder. If they do not take synthesis or cementing hearts, a great danger looms ahead. The atomic weapons are throwing a challenge to the people, "Let all of you get united in heart early as possible otherwise you will be no more." Hence it is very essential that al of us should unite.

As you know I have been moving about for Gramdan and I am trying that entire Bihar may join Gramdan. Hereby I desire your blessings for it and if possible your co-operation as well, so that th whole of this Ranchi district may accept Gramda without any delay. Wherever there is Christianit there the complete village must become one. A where there are adi-vasis, their tradition is based unity. Looked at from this point of view, the wh of the district is very eminently suited for Gram

*(Free rendering of a Hindi talk given to Ch Missionaries at Ranchi on April 12, 1969—Suresh*

*Courtesy*—SARV

Printed and published by N. M. Abraham B.A. at the Malayala Manorama Press, Kottayam